



Reg. No. KL/TV(N)/12



# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXVII] Trivandrum, Tuesday, 30th March 1982,9th Chaithra 1904 (Saka) [No. 13

## CONTENTS

©
Government of Kerala
1982

Reg. No. KL/TV(N)/12



# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXVII] Trivandrum, Tuesday, 30th March 1982|9th Chaithra 1904 (Saka) [No. 13

# PART I

## Notifications and Orders issued by the Government

### General Administration Department (Miscellaneous)

NOTIFICATION

No. 27509/M1/82/GAD.

*Dated, Trivandrum, 26th March* 1982.

Government are pleased to declare Saturday the 27th March, 1982 as a Local holiday for all Government Offices and Educational Institutions in Kodungallur Taluk except Poyya Panchayat in connection with the Kodungallur Meena Bharani Festival.

By order of the Governor,
T. Cyril George,
*Under Secretary.*

---

### Home Department
### Home (F)

ORDER

G. O. (Ms) 29/82/Home.

*Dated, Trivandrum, 25th February* 1982.

Government are pleased to reconstitute the Kerala State Haj Committee with the persons mentioned in the Annexure to this order with immediate effect. The members of the Central Haj Advisory Board representing Kerala will be ex-officio members of the Kerala Haj Committee.

2. The terms of the committee will be for a period of three years.

3. The Committee is classified as a First Class Committee for the purpose of T. A. and D. A.

By order of the Governor,
K. Achuthan Nair,
*Joint Secretary.*

**Annexure**

| | | |
|---|---|---|
| 1. | Deputy Chief Minister (in charge of Haj) | Chairman |
| 2. | Shri K. Karunakaran Joint Secretary (Home) | Member |
| 3. | The District Collector, Kozhikode. | Member Secretary |
| 4. | Shri T. H. Mustafa, Ex-MLA General Secretary, K.P.C.C. (I) Office, Ernakulam. | Member |
| 5. | Shri A. C. Kunhumon Haji, Vadakkekad, P. O. Punnayoorkulam | " |
| 6. | Shri Ibrahim Sulaiman Sait, MP Al Hilak, Krishnaswamy Road, Cochin | " |
| 7. | Shri Syed Shihabuddin Imbichikoya Thangal, Valiya Khazi, Kozhikode. | " |
| 8. | Shri K. T. Manu Musliar, Karuvarakundu P. O., Malappuram District, | " |
| 9. | N. Mayakkar Haji, P. O. Wandoor, Malappuram District | " |
| 10. | Shri E. S. M. Haneefa Haji, Kunnathur Medu, Palghat. | " |

| | | |
|---|---|---|
| 11. | Haji A. B. Hamzakutty Rauther, Erumely P.O., Kottayam District | Member |
| 12. | Shri A. K. Abdul Aziz Lebba, Zaadu Manzil, Alleppey | " |
| 13. | Shri M. Hakkunji, Ex-M.L.A., Kaniyapuram, Trivandrum. | " |
| 14. | Shri K.P. Mohammed Moulavi, Areacode P.O., Malappuram District | " |
| 15. | Shri K. P. Usman, Samasthalayam, Chelari P.O. | " |
| 16. | Shri K. P. Hassan Haji, J.D.T. Islam Orphanage, Marikunnu, Calicut | " |
| 17. | Shri B. V. Abdulla Koya, M.P., Convent Road, Calicut | " |
| 18. | Shri K.S. Sulaiman Haji, Chairman, Kasargode Municipality, Cannanore District | " |
| 19. | Shri M. K. C. Abu Haji, Robinson Road, Calicut | " |
| 20. | Shri N. Abu Haji, Fruit Merchant, Haji Road, Cannanore | " |
| 21. | Shri C.S. Abdu, VI, Nattika, Valapad | " |
| 22. | Shri K. V. Kunhammed, (Ansar Travels) P.O. Kayakkodi | " |
| 23. | Shri P. N. M. Koya, Elathur, P.O. Korapuzha | " |
| 24. | Shri Kottiyam Rasheed, P.O. Kottiyam, Quilon | " |
| 25. | Shri P. Abdussalam, Inchakkal House, P.O. Kayamkulam | " |
| 26. | Shri Karadan Mohammed Haji, P. O. Tirurangadi | " |
| 27. | Shri M.B. Kunhabdulla, P.O. Mathilakom, Trichur District | " |
| 28. | Shri N. V. Ibrahim Master, P. O. Areacode | " |
| 29. | Shri N. Mammootty, P.O. Kellur, Wynad | " |

## Law Department (Inspection Wing)

NOTIFICATIONS

(1)

No. 945/B2/82/Law.

*Dated, Trivandrum, 4th March* 1982.

In exercise of the powers conferred by section 3 of the Notaries Act, 1952 (Central Act 53 of 1952) read with sub-rule (4) of rule 8 of the Notaries Rules, 1956, the Government of Kerala hereby reappoint Shri S. Parameswaran, Advocate, 36/573, Chittoor Road, Cochin-682011, as a Notary for a further period of three years with effect from 3-2-1982 in the area comprising the Revenue District of Ernakulam.

(2)

No. 558/B2/82/Law.

*Dated, Trivandrum, 3rd March* 1982.

In exercise of the powers conferred by section 3 of the Notaries Act, 1952, (Central Act 53 of 1952) read with sub-rule (4) of rule 8 of the Notaries Rules, 1956, the Government of Kerala hereby reappoint Shri C. K. Parameswara Panicker, Advocate, Krishna Vilas, Mullakkal, Alleppey as a Notary for a further period of three years with effect from 26-2-1982 in the area comprising the Revenue District of Alleppey including Port limits of Alleppey.

By order of the Governor,

K. VISWANATHAN NAIR,
*Special Secretary.*

## Transport, Fisheries and Ports Department

## [Transport, Fisheries and Ports (E)]

ORDER

G. O. (Rt.) 253/82/TF&PD.

*Dated, Trivandrum, 20th March* 1982.

*Read* :—1. G. O. Ms. 50/81 TF&PD. dated 27-6-1981.
2. Letter No. LI. 6138/82 dated 12-3-1982 from the Director of Fisheries.

The appointment of Shri C. Chandran Pillai, as Fisheries Officer Grade-I in the Punnapra (N) Fisheries Village, Alleppey District ordered in the G.O. read above is hereby cancelled.

The Director of Fisheries will give a suitable posting to Shri Pillai on his reversion to the Fisheries Department.

By order of the Governor,

A. S. PRABHAKARA PANICKER,
*Joint Secretary.*

© Government of Kerala 1982

Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 30th March 1982/9th Chaithra 1904 (Saka) [No. 13

# PART IB

## Notifications and Orders issued by the Public Service Commission

### വിജ്ഞാപനം

I

ഡി. ആർ. I(5)6590/82/ശ.വി.

തിരുവനന്തപുരം, 1982 മാർച്ച് 5.

പാർട്ട്—I

താഴെപ്പറയുന്ന ഉദ്യോഗങ്ങളാക്കു് തെരഞ്ഞെടുക്കപ്പെടുന്നതിന് യോഗ്യതയുള്ളവരിൽനിന്നും നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

(കാറ്റഗറി—1)

1. വകുപ്പ്—പബ്ലിക് ഹെൽത്ത് എഞ്ചിനീയറിംഗ്
2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് എഞ്ചിനീയർ/മൈനർ ഇറിഗേഷൻ സൂപ്പർവൈസർ
3. ശമ്പളം—600–1100 രൂപ
4. ഒഴിവുകളുടെ എണ്ണം—10 (പത്ത്)

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഈ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്നസമയത്ത് എഴുതി അറിയിക്കുന്ന കൂടുതൽ ഒഴിവുകളിലേക്ക് പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി:—1-1-1982-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 39 (മുപ്പത്തൊൻപത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക).

കുറിപ്പ്.—(1) ഇപ്പോൾ പബ്ലിക് ഹെൽത്ത് എഞ്ചിനീയറിംഗ് ഡിപ്പാർട്ടുമെന്റിൽ സർവ്വീസിലിരിക്കുന്ന ഡ്രാഫ്റ്റ്സ്മാൻ/വാട്ടർ വർക്ക്സ് ഇൻസ്പെക്ടർ/ഡ്രെയിനേജ് ഇൻസ്പെക്ടർ ഒന്നാം ഗ്രേഡ് ഓവർസീയർ/രണ്ടാം ഗ്രേഡ് ഓവർസീയർ എന്നിവർ എ. എം. ഐ. (ഇൻഡ്യ) യുടെ 'എ' യും 'ബി' യും സെക്ഷനുകൾ പാസ്സായിരിക്കുകയും സിവിൽ അഥവാ മെക്കാനിക്കൽ അഥവാ കെമിക്കൽ എഞ്ചിനീയറിംഗ് ഡിപ്ലോമ പാസാകുകയും ചെയ്താൽ ഉയർന്ന പ്രായപരിധി ബാധകമല്ല. എന്നാൽ യാതൊരു കാരണവശാലും 50 വയസ്സ് കവിയാൻ പാടില്ലാത്തതാകുന്നു.

(2) മേൽപറഞ്ഞ ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്നവർ അവരുടെ ആദ്യത്തെ 10 വർഷത്തെ സേവനത്തിനിടയിൽ 4 കൊല്ലം (പരിശീലന കാലം ഉൾപ്പെടെ) പ്രതിരോധ സർവ്വീസിൽ അല്ലെങ്കിൽ പ്രതിരോധം സംബന്ധിച്ച ജോലിയിൽ ഇൻഡ്യയിൽ എവിടെ എങ്കിലുമോ വിദേശത്തോ സേവനം അനുഷ്ഠിക്കേണ്ടതാണ്. ഈ നിർബന്ധിത സൈനിക സേവനം 40 വയസ്സ് കഴിഞ്ഞവർക്ക് സാധാരണ ഗതിയിൽ ബാധകമല്ല.

7. യോഗ്യതകൾ:—

(1) കേരള സർവ്വകലാശാലയുടെ സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ അല്ലെങ്കിൽ കെമിക്കൽ എഞ്ചിനീയറിംഗിലുള്ള ബി. എസ്. സി. ബിരുദമോ മദ്രാസ് സർവ്വകലാശാലയുടെ ബി. ഇ (സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ അല്ലെങ്കിൽ കെമിക്കൽ) ബിരുദമോ തത്തുല്യമായി അംഗീകരിച്ചിട്ടുള്ള മററ് ഏതെങ്കിലും ബിരുദമോ ലഭിച്ചിരിക്കണം.

കുറിപ്പ്.—1945-ൽ നിറുത്തലാക്കപ്പെട്ട ഗിണ്ടി എഞ്ചിനിയറിംഗ് കോളേജിലെ സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ എഞ്ചിനിയറിംഗ് ഡിപ്ലോമ എഞ്ചിനീയറിംഗ് ബിരുദത്തിന് തുല്യമായി പരിഗണിക്കുന്നതാണ്.

അല്ലെങ്കിൽ

(2) ഇൻഡ്യൻ ഇൻസ്റ്റിട്യൂഷൻ ഓഫ് എഞ്ചിനിയേഴ്സിന്റെ സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ അല്ലെങ്കിൽ കെമിക്കൽ എഞ്ചിനിയറിംഗിൽ അസോസിയേറ്റ് മെമ്പർഷിപ്പ് ഡിപ്ലോമയോ, തത്തുല്യമായി അംഗീകരിക്കപ്പെട്ടിട്ടുള്ള ഏതെങ്കിലും ഡിപ്ലോമയോ, പാസായിരിക്കണം.

അല്ലെങ്കിൽ

ഇൻഡ്യൻ ഇൻസ്റ്റിറ്റ്യൂഷൻ ഓഫ് എഞ്ചിനീയേഴ്സിന്റെ സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ അല്ലെങ്കിൽ കെമിക്കൽ എഞ്ചിനീയറിംഗിൽ അസോസിയേറ്റ് മെമ്പർഷിപ്പ് എക്സാമിനേഷന്റെ 'എ' യും 'ബി' യും സെക്ഷനുകൾ പാസ്സായിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി:— 12-5-1982 ബുധനാഴ്ച, വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസും അപേക്ഷാ ഫാറവും:— ഫീസ് 5 രൂപ (അഞ്ചു രൂപ)

ഇപ്പോൾ സർവ്വീസിലുള്ള പട്ടിക ജാതി /പട്ടിക വർഗ്ഗക്കാർക്ക് 1.25 രൂപ (പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. എന്നാൽ സർവ്വീസിലല്ലാത്ത പട്ടികജാതി/പട്ടികവർഗ്ഗക്കാരും മിലിട്ടറി പെൻഷൻ ലഭിക്കുന്നവരും മിലിട്ടറി പെൻഷന് അർഹത ഉള്ള വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മിഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽ വിലാസം:—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ്. വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ.695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക).

(കാറ്റഗറി-2)

1 വകുപ്പ്—പോർട്ട് (ഹാർബർ എഞ്ചിനീയറിംഗ് വിംഗ്)

2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് എഞ്ചിനിയർ

3. ശമ്പളം—600-1100 രൂപ.

4. ഒഴിവുകളുടെ എണ്ണം—1

കുറിപ്പ്—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതിയറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5 നിയമനരീതി—നേരിട്ടുള്ള നിയമനം ..

6. പ്രായപരിധി:—1-1-1982-ൽ 39 വയസ്സ് കവിയാൻ പാടില്ലാത്തതാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡിക നോക്കുക).

7. യോഗ്യതകൾ—

കേരള സർവ്വകലാശാലയിൽ നിന്നും ലഭിച്ചിട്ടുള്ള ബി. എസ്. സി. എഞ്ചിനീയറിംഗ് (സിവിൽ) ബിരുദം അഥവാ തത്തുല്യമായ യോഗ്യത.

അല്ലെങ്കിൽ

ഇൻസ്റ്റിട്യൂഷൻ ഓഫ് എഞ്ചിനീയേഴ്സ് (ഇൻഡ്യ) നൽകുന്ന സിവിൽ എഞ്ചിനീയറിംഗിലുള്ള അസോസിയേറ്റ് മെമ്പർഷിപ്പ് ഡിപ്ലോമ അല്ലെങ്കിൽ തത്തുല്യമായ യോഗ്യത.

അല്ലെങ്കിൽ

ഇൻസ്റ്റിട്യൂഷൻ ഓഫ് എഞ്ചിനീയേഴ്സ് (ഇൻഡ്യ) സിവിൽ എഞ്ചിനീയറിംഗിൽ നടത്തുന്ന അസോസിയേറ്റ് മെമ്പർഷിപ്പ് പരീക്ഷയുടെ 'എ' 'ബി' സെക്ഷനുകൾ പാസായിരിക്കണം.

പ്രൊബേഷനും ടെസ്റ്റും — തെരഞ്ഞെടുക്കപ്പെടുന്നവർ ഉദ്യോഗത്തിൽ പ്രവേശിക്കുന്ന തീയതി മുതൽ തുടർച്ചയായ മൂന്നു വർഷത്തിനുള്ളിൽ രണ്ടു വർഷം പ്രൊബേഷനിലായിരിക്കും. പ്രൊബേഷൻ കാലത്തിൽ അവർ അക്കൗണ്ട് ടെസ്റ്റ് (ലോവർ), കേരള പി. ഡബ്ല്യു ഡി. ടെസ്റ്റ് എന്നീ പരീക്ഷകൾ മുൻപു പാസായിട്ടില്ലാത്തപക്ഷം പാസാകേണ്ടതാണ്.

8. അപേക്ഷാഫീസ്—5 രൂപ.

സർവ്വീസിലുള്ള പട്ടിക ജാതി / പട്ടിക വർഗ്ഗക്കാർക്ക് 1 രൂപ 25 പൈസ. വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/മലയാളം അപേക്ഷാഫാറം മതിയാകും.

സർവ്വീസിലില്ലാത്ത പട്ടിക ജാതി/പട്ടിക വർഗ്ഗക്കാർക്കും പെൻഷൻ ആനുകൂല്യങ്ങൾ ലഭിച്ചുകൊണ്ടിരിക്കുന്നവരോ, പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയിട്ടുള്ളവരോ ആയ വിമുക്തഭടൻമാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാഫാറം മതിയാകും.

9. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 12-5-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
പബ്ലിക് സർവ്വീസ് കമ്മീഷൻ ആഫീസ്,
പട്ടം, തിരുവനന്തപുരം-4.
പിൻ-695004.

(വിശദ വിവരങ്ങൾക്ക് അനുബന്ധമായി ചേർത്തിട്ടുള്ള പൊതു വ്യവസ്ഥകൾ നോക്കുക).

(കാറ്റഗറി—3)

1. വകുപ്പ്—പബ്ലിക് ഹെൽത്ത് എഞ്ചിനീയറിംഗ്

2. ഉദ്യോഗപ്പേര് — ഡ്രാഫ്റ്റ്സ്മാൻ / വാട്ടർ വർക്ക്സ് ഇൻസ്പെക്ടർ / ഡ്രെയിനേജ് ഇൻസ്പെക്ടർ ഗ്രേഡ് I (ഡിപ്പാർട്ടുമെന്റൽ).

3. ശമ്പളം—450-785 രൂപ

4. ഒഴിവുകളുടെ എണ്ണം —3 (മൂന്നു മാത്രം)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തിയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന്

ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം ഡിപ്പാർട്ടുമെന്റിലുള്ളവരിൽ നിന്നും)

6. പ്രായപരിധി — 1-1-1982-ൽ 19 വയസ്സ് തികഞ്ഞിരിക്കേണ്ടതാണ്. വെളിയിൽ നിന്ന് നേരിട്ടുള്ള നിയമനത്തിനുള്ള ഉയർന്ന പ്രായപരിധി ഈ തസ്തികയ്ക്ക് ബാധകമല്ല. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 കവിയാൻ പാടില്ല.

7. യോഗ്യതകൾ—

(എ) പബ്ലിക് ഹെൽത്ത് എൻജിനീയറിംഗ് ഡിപ്പാർട്ടുമെന്റിൽ രണ്ടാം ഗ്രേഡ് ഡ്രാഫ്റ്റ്സ്മാൻ/രണ്ടാംഗ്രേഡ് വാട്ടർ വർക്ക്സ് ഇൻസ്പെക്ടർ/രണ്ടാംഗ്രേഡ് ഡ്രെയിനേജ് ഇൻസ്പെക്ടർ/രണ്ടാംഗ്രേഡ് ഓവർസീയർ/രണ്ടാംഗ്രേഡ് വർക്ക്സ് സൂപ്രണ്ട് തസ്തികകളിൽ ഏതിലെങ്കിലും രണ്ടുവർഷത്തിൽ കുറയാത്ത സർവ്വീസ് ഉണ്ടായിരിക്കണം.

(ബി) മറ്റു യോഗ്യതകൾ.—

(1) ഗിണ്ടി എൻജിനീയറിംഗ് കോളേജിലെ അപ്പർ സബോർഡിനേറ്റ് ഡിപ്ലോമ

അല്ലെങ്കിൽ

(2) തിരുവിതാംകൂർ (ഇപ്പോൾ കേരള) യൂണിവേഴ്സിറ്റിയുടെ സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ എൻജിനീയറിംഗിലുള്ള ഡിപ്ലോമയോ തത്തുല്യമായി സർക്കാർ അംഗീകരിച്ചിട്ടുള്ള മറ്റേതെങ്കിലും ഡിപ്ലോമയോ

അല്ലെങ്കിൽ

(3) ഗിണ്ടി എൻജിനീയറിംഗ് കോളേജിലെ ലോവർ സബോർഡിനേറ്റ് ഡിപ്ലോമ.

അല്ലെങ്കിൽ

(4) കോഴിക്കോട്, തൃശ്ശൂർ, കളമശ്ശേരി എന്നീ സാങ്കേതിക ഇൻസ്റ്റിറ്റ്യൂട്ടുകളിൽ നിന്ന് സിവിൽ/മെക്കാനിക്കൽ എൻജിനീയറിംഗിൽ ഉള്ള ലൈസൻസിയേറ്റോ തത്തുല്യമായ മറ്റേതെങ്കിലും കോഴ്സോ പാസായിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—12-5-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് 5 രൂപ (അഞ്ചു രൂപ)

ഇപ്പോൾ സർവ്വീസിലുള്ള പട്ടികജാതി/പട്ടികവർഗ്ഗക്കാർക്ക് ഒരു രൂപ ഇരുപത്തിഅഞ്ചു പൈസ. പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയക്കേണ്ട വിലാസം.—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരളാ പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ-695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടിനോക്കുക).

(കാറ്റഗറി-4)

1. സ്ഥാപനത്തിന്റെ പേര്—പ്ലാന്റേഷൻ കോർപ്പറേഷൻ ഓഫ് കേരള ലിമിറ്റഡ്, കോട്ടയം.

2. ഉദ്യോഗപ്പേര്—കമ്പൗണ്ടർ.

3. ശമ്പളം—335-840 രൂപ.

4. ഒഴിവുകളുടെ എണ്ണം—ഒന്ന് (താഴെയുള്ള കുറിപ്പ് I നോക്കുക).

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1982-ൽ 18 (പതിനെട്ടു) വയസ്സ് തികഞ്ഞിരിക്കേണ്ടതും 38 (മുപ്പത്തിഎട്ട്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.
(താഴെയുള്ള കുറിപ്പു രണ്ടു നോക്കുക)

7. യോഗ്യതകൾ—

1. എസ്. എസ്. എൽ. സി.

2. കേരള ഗവൺമെന്റോ, മുൻ തിരുവിതാംകൂർ—കൊച്ചി ഗവൺമെന്റോ നൽകിയിട്ടുള്ള ഫാർമസി ഡിപ്ലോമ അഥവാ കമ്പൗണ്ടിംഗ് സർട്ടിഫിക്കറ്റ്.

3. കേരള ഫാർമസി കൗൺസിലിൽ രജിസ്ട്രേഷൻ.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—12-5-1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—5 രൂപ (അഞ്ചു രൂപ)

പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ലഭിക്കുന്നവരോ പെൻഷന് അർഹരോ ആയ വിമുക്ത ഭടൻമാർക്കും ഫീസ് സൗജന്യമാണ്. അവർ ഫീസ് മുദ്രണം ചെയ്യാത്ത ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും. എന്നാൽ സർവ്വീസിലിരിക്കുന്ന പട്ടികജാതി / പട്ടികവർഗ്ഗക്കാർക്ക് ഈ ആനുകൂല്യം ബാധകമല്ല. അവർ ഫീസ് (ഒരു രൂപ 25 പൈസ) മുദ്രണം ചെയ്തിട്ടുള്ള ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
കോർപ്പറേഷൻ വിംഗ്,
പബ്ലിക് സർവ്വീസ് കമ്മീഷൻ
ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻ-695004.

മേൽപ്പറഞ്ഞ വിലാസം അച്ചടിച്ചിട്ടുള്ള ഒരു കവർ അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം നിങ്ങൾക്ക് സൗജന്യമായി ലഭിക്കുന്നതാണ്.

കുറിപ്പ്—I. ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്കു ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

കുറിപ്പ്—II. (1) പ്രസ്തുത സ്ഥാപനത്തിൽ റഗുലർ സർവ്വീസിലിരിക്കുന്നവരെ സംബന്ധിച്ചിടത്തോളം പരമാവധി പ്രായം 45 വയസ്സുവരെ ദീർഘിപ്പിക്കുന്നതാണ്. എന്നാൽ പ്രൊവിഷണലായി ജോലിയിലിരിക്കുന്നവർക്ക് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. അപ്രകാരമുള്ളവർക്ക് താഴെ കുറിപ്പ് (2)-ൽ പറയുന്ന ആനുകൂല്യം മാത്രമേ ലഭിക്കുകയുള്ളൂ.

(2) പ്രസ്തുത സ്ഥാപനത്തിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർക്ക് ആദ്യത്തെ പ്രൊവിഷണൽ നിയമന കാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിരുന്നില്ലെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവു നൽകുന്നതാണ്. എന്നാൽ പരമാവധി അഞ്ചുവർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. ടി സ്ഥാപനത്തിൽ റഗുലർ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറ്റൊരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസിലുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(3) പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡികയിലെ v, vi, vii, ix, xi, xii, xiii, xiv, xv ഈ ഉപഖണ്ഡികകളും 5, 6 എന്നീ ഖണ്ഡികകളും മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

(4) ജനറൽ റിസർവ് എൻജിനീയർ ഫോഴ്സിൽ സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്ക് എക്സ് സർവ്വീസുകാർക്കും അനുവദിച്ചിട്ടുള്ള ആനുകൂല്യങ്ങൾ ലഭിക്കുന്നതല്ല.

(5) വയസ്സിളവിനെ സംബന്ധിച്ച മറ്റു വ്യവസ്ഥകൾ പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡികയിൽ ചേർത്തിട്ടുള്ളതു നോക്കുക.

11. മേൽപ്പറഞ്ഞ സ്ഥാപനത്തിലേക്കുള്ള നിയമനം അവർ കാലാകാലങ്ങളിൽ വരുത്തുന്ന ചട്ടങ്ങൾക്കും വ്യവസ്ഥകൾക്കും വിധേയമായിരിക്കും.

(വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(കാറ്റഗറി—5)

1. സ്ഥാപനത്തിന്റെ പേര്—തിരുവനന്തപുരം വികസന അതോറിറ്റി
2. ഉദ്യോഗപ്പേര്—പ്യൂൺ
3. ശമ്പളം—280–400 രൂപ
4. ഒഴിവുകളുടെ എണ്ണം— 2

കുറിപ്പ്:— (1) അപേക്ഷകരുടെ എണ്ണം വളരെ കൂടുതൽ ആയാൽ ഇന്റർവ്യൂവിന് വിളിക്കപ്പെടുന്നവരുടെ എണ്ണം ഉയർന്ന പ്രായപരിധിയുടെ അടിസ്ഥാനത്തിൽ ഒരു പ്രാരംഭ തെരഞ്ഞെടുപ്പ് നടത്തി പരിമിതപ്പെടുത്തുന്നതാണ്. എല്ലാ അപേക്ഷകരും അപേക്ഷാഫാറത്തിന്റെ ആറാം കോളത്തിൽ തങ്ങളുടെ ജാതി, വർഗ്ഗം, സമുദായം, ഉപവിഭാഗമുണ്ടെങ്കിൽ അതും വ്യക്തമായി കാണിച്ചിരിക്കേണ്ടതാണ്. ഇപ്രകാരം രേഖപ്പെടുത്തിയിട്ടില്ലാത്ത അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

ഒരു റാങ്ക് ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന പരമാവധി രണ്ടു വർഷത്തിനിടയിൽ ആ ലിസ്റ്റിൽ നിന്നും ആരും നിയമനത്തിന് തിരഞ്ഞെടുക്കപ്പെടുന്നില്ലെങ്കിൽ അങ്ങനെയുള്ള ലിസ്റ്റിന്റെ കാലാവധി വീണ്ടും ഒരു വർഷം കൂടിയോ ഒരാളെങ്കിലും നിയമനത്തിന് തിരഞ്ഞെടുക്കപ്പെടുന്നതുവരെയോ ഏതാണ് ആദ്യം അതുവരെ ദീർഘിപ്പിക്കുന്നതാണ്.

5. നിയമനരീതി:—നേരിട്ടുള്ള നിയമനം

6. പ്രായപരിധി:—1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച മറ്റു വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 വയസ്സിൽ കവിയാൻ പാടില്ല.

കുറിപ്പ്:—(1) ഏതെങ്കിലും തദ്ദേശസ്വയംഭരണ സ്ഥാപനത്തിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർ ആദ്യത്തെ പ്രൊവിഷണൽ നിയമന കാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടില്ലാത്തവരാണെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. എന്നാൽ പരമാവധി അഞ്ച് (5) വർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. പ്രസ്തുത സ്ഥാപനങ്ങളിൽ റഗുലർ ഉദ്യോഗം വഹിക്കുന്നവർക്കു വീണ്ടും മറ്റൊരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസിലുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) പൊതു വ്യവസ്ഥകളിൽ രണ്ടാം ഖണ്ഡികയിലെ (v), (vi), (vii), (ix), (xi), (xii), (xiii), (xv) എന്നീ ഉപഖണ്ഡികകൾ മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

7. യോഗ്യതകൾ—

1. മലയാളത്തിലോ തമിഴിലോ കർണ്ണാടകത്തിലോ എഴുതുവാനും വായിക്കുവാനും ഉള്ള കഴിവ് ഉണ്ടായിരിക്കണം.

2. പുരുഷന്മാരായ ഉദ്യോഗാർത്ഥികൾക്ക് സൈക്കിൾ സവാരി ചെയ്യുന്നതിനുള്ള കഴിവ് ഉണ്ടായിരിക്കണം. (സൈക്കിൾ സവാരി അറിയാമെങ്കിൽ ആ വിവരം അപേക്ഷയിൽ പറഞ്ഞിരിക്കണം.)

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി: 12-5-1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ

9. അപേക്ഷാഫീസും അപേക്ഷാഫാറവും:—

എ. അപേക്ഷാഫീസ്— 1 രൂപ (ഒരു രൂപ)

പട്ടികജാതി / പട്ടികവർഗ്ഗക്കാർക്കും, മതിയായ സേവന കാലാവധി പൂർത്തിയാക്കി പെൻഷൻ ലഭിക്കുന്നവർക്കും പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ള വിമുക്ത ഭടന്മാർക്കും അപേക്ഷാഫീസ് ആവശ്യമില്ല. അവർ വില മുദ്രണം ചെയ്യാത്ത, സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

സർവ്വീസിലുള്ള പട്ടികജാതി / പട്ടികവർഗ്ഗക്കാർക്ക് നാലിലൊന്ന് അതായത് 25 പൈസ മതിയാകും.

ബി. അപേക്ഷാഫാറം: മേൽപ്പറഞ്ഞിരിക്കുന്ന ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറം

10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,
ലോക്കൽ അതോറിറ്റീസ് വിഭാഗം,
കേരളാ പബ്ലിക് സർവ്വീസ് കമ്മീഷൻ ഓഫീസ്,
പട്ടം പാലസ് പി. ഒ.,
തിരുവനന്തപുരം-4,
പിൻകോഡ്-695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ വിലാസം ശരിയല്ലെങ്കിൽ തിരുത്തലുകൾ വരുത്തി മേൽപ്പറഞ്ഞ വിലാസത്തിൽ അപേക്ഷ അയക്കേണ്ടതാണ്.

(വിശദ വിവരങ്ങൾക്ക് ചുവടെ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(കാറ്റഗറി—6)

1. വകുപ്പ്—എക്സൈസ്
2. ഉദ്യോഗപ്പേര്—എക്സൈസ് ഗാർഡ്
3. ശമ്പളം—310-490 രൂപ
4. ഒഴിവുകളുടെ എണ്ണം—ജില്ലാടിസ്ഥാനത്തിൽ

പാലക്കാട് .. 12 (പന്ത്രണ്ട്)

ആലപ്പുഴ, തൃശ്ശൂർ, മലപ്പുറം, കോഴിക്കോട്, വയനാട് } കണക്കാക്കപ്പെട്ടിട്ടില്ല

നോട്ട്:—(1) ഈ വിജ്ഞാപനപ്രകാരം ഓരോ ജില്ലയിലും പ്രത്യേകം പ്രത്യേകം റാങ്ക് ലിസ്റ്റുകൾ തയ്യാറാക്കുന്നതാണ്. അപ്രകാരം തയ്യാറാക്കുന്ന റാങ്ക് ലിസ്റ്റുകൾ പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ജില്ലകളിലേക്ക് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റുകൾ പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരം ഈ തസ്തികയിലേക്ക് ഉദ്യോഗാർത്ഥികൾ മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും ഒരു ജില്ലയിലേക്ക് മാത്രം അപേക്ഷ അയയ്ക്കേണ്ടതും അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ പ്രസ്തുത ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതുമാണ്. ഇതിനു വിപരീതമായി ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിൽ അപേക്ഷകൾ അയച്ചിട്ടുള്ളതായോ തൻനിമിത്തം തെരഞ്ഞെടുക്കപ്പെടുന്നതായോ തെളിഞ്ഞാൽ പ്രസ്തുത അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതും അവരുടെ മേൽ ശിക്ഷണ നടപടികൾ സ്വീകരിക്കുന്നതുമാണ്. അപേക്ഷകൾ അയയ്ക്കേണ്ട ബന്ധപ്പെട്ട ജില്ലാ ആഫീസറുടെ മേൽവിലാസം താഴെ പത്താം ഖണ്ഡികയിൽ ചേർത്തിട്ടുണ്ട്.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തിരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ എം. എസ്. 154/71/പി.ഡി.യിലെ പ്രത്യേക വ്യവസ്ഥകൾക്കനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം ലഭിക്കുന്ന ഒരാളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ 5 വർഷക്കാലത്തിനിടയ്ക്ക് മറ്റേതെങ്കിലും ഒരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവൺമെന്റ് ഓർഡർ (എം.എസ്.) 4/പി.ഡി.-യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഏതെങ്കിലും ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയയ്ക്കാൻ അർഹതയില്ല.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി.—1-1-1982-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. എന്നാൽ പിന്നോക്ക സമുദായത്തിൽപ്പെട്ടവർക്ക് 38 (മുപ്പത്തിയെട്ട്) വയസുവരെയും പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്ക് 40 (നാൽപ്പത്) വയസുവരെയും ഉയർന്ന പ്രായപരിധി ദീർഘിപ്പിച്ചിട്ടുണ്ട്.

നോട്ട്:—യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സ് കവിയാൻ പാടില്ല എന്ന വ്യവസ്ഥയ്ക്ക് വിധേയമായി ഉയർന്ന പ്രായപരിധിയിൽ അനുവദിച്ചിട്ടുള്ള പ്രത്യേക ആനുകൂല്യങ്ങൾ ഈ വിജ്ഞാപനത്തിന്റെ പാർട്ട് 2 പൊതു വ്യവസ്ഥകൾ (ഖണ്ഡിക 2) നോക്കുക.

7. യോഗ്യതകൾ:—

(1) എസ്. എസ്. എൽ. സി. കോഴ്സോ തത്തുല്യമായ മറ്റേതെങ്കിലും കോഴ്സോ പൂർത്തിയാക്കിയിരിക്കണം.

(2) കുറഞ്ഞപക്ഷം 165 സെ. മീ. പൊക്കവും 81 സെ. മീ. നെഞ്ചളവും കുറഞ്ഞത് 5 സെ. മീ. വികാസവും ഉണ്ടായിരിക്കണം.

(കുറിപ്പ്:—പട്ടികജാതി/പട്ടിക വർഗ്ഗത്തിൽപ്പെട്ടവർക്ക് 160 സെ. മീ. പൊക്കം മതിയാകുന്നതാണ്.)

(3) ഔട്ട്ഡോർ ജോലികൾ (Out door work) സജീവമായി ചെയ്യാനുള്ള കായികശേഷിയും ശാരീരിക യോഗ്യതയും കഴിവും ഉണ്ടെന്ന് കാണിക്കുന്നതും അസിസ്റ്റന്റ് സർജനിൽ താഴെയല്ലാത്ത റാങ്കുള്ള ഒരു മെഡിക്കൽ ഓഫീസർ സാക്ഷ്യപ്പെടുത്തിയിട്ടുള്ളതുമായ ഒരു സർട്ടിഫിക്കറ്റ് ഓരോ ഉദ്യോഗാർത്ഥിയും ഹാജരാക്കേണ്ടതാണ്.

നോട്ട്:—(1) ആവശ്യമെന്നു തോന്നുന്നപക്ഷം ഇന്റർവ്യൂവിനു മുമ്പായി ഉദ്യോഗാർത്ഥികളുടെ ശാരീരിക യോഗ്യത നിർണ്ണയിക്കുന്നതിന് ഒരു കായികക്ഷമത പരീക്ഷ (Physical Efficiency Test) നടത്തുന്നതാണ്. പ്രസ്തുത ടെസ്റ്റിനെ സംബന്ധിച്ച വിശദവിവരങ്ങൾ യഥാസമയം ഉദ്യോഗാർത്ഥികളെ അറിയിക്കുന്നതായിരിക്കും.

(2) ഈ വിജ്ഞാപനപ്രകാരം വിമുക്തഭടൻമാർക്ക് മുൻഗണന നൽകുന്നതായിരിക്കു. എന്നാൽ ജോലിയുടെ പ്രത്യേക സ്വഭാവവും ഉത്തരവാദിത്വങ്ങളും പരിഗണിച്ച് സ്ത്രീകളും വികലാംഗരും പ്രസ്തുത ജോലിക്ക് അപേക്ഷിക്കാൻ അർഹരല്ല.

(3) എക്സൈസ് ഗാർഡ് തസ്തികയിലേക്ക് നേരിട്ട് നിയമനം ലഭിക്കുന്നവർ അവരുടെ തുടർച്ചയായ 3 വർഷത്തെ സർവ്വീസിനിടയിൽ രണ്ടുവർഷക്കാലം പ്രൊബേഷനിലായിരിക്കും. നിയമനം കിട്ടുന്നവർ റവന്യൂ ബോർഡ് നിശ്ചയിക്കുന്നതുപോലെ മൂന്നു മാസത്തിൽ കുറയാത്തകാലം പരിശീലനം കഴിക്കേണ്ടതാണ്. പരിശീലനകാലം പ്രൊബേഷനായി കണക്കാക്കുകയോ ഇൻക്രിമെന്റിന് അർഹതയുണ്ടായിരിക്കുകയോ ഇല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—12-5-1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. (എ) അപേക്ഷാഫീസ്—ഫീസ് 2 രൂപ.

പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും, പെൻഷൻ ലഭിക്കുന്നവരും പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ളവരും ആയ വിമുക്തഭടൻമാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്. എന്നാൽ സർക്കാർ സർവ്വീസിലിരിക്കുന്ന പട്ടികജാതി/പട്ടികവർഗ്ഗക്കാർക്ക് ¼ ഫീസ് (50 പൈസ) മതിയാകുന്നതാണ്.

(ബി) അപേക്ഷാഫാറം:—മേൽപ്പറഞ്ഞ ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം

ആലപ്പുഴ ജില്ല :

ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 880/31,
ഗൗരീസദനം,
തോണ്ടൻകുളങ്ങര,
ആലപ്പുഴ,
പിൻ. 688 006.

തൃശ്ശൂർ ജില്ല:

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
വാർഡ് നമ്പർ 25
ബിൽഡിംഗ് നമ്പർ 580,
"സുനന്ദ", സെനാനാ മിഷൻ റോഡ്,
ചെമ്പുകാവ്, തൃശ്ശൂർ 680 001.

പാലക്കാട് ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
പാലക്കാട്, പിൻ. 678001.

മലപ്പുറം ജില്ല :

ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
ഹൗസ് നമ്പർ XII/26, മലപ്പുറം,
പിൻ: 676505

കോഴിക്കോട് ജില്ല:

ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
കോഴിക്കോട്,
പിൻ. 673020.

വയനാട് ജില്ല :

ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
വയനാട് സിവിൽ സ്റ്റേഷൻ,
കൽപ്പറ്റ നോർത്ത് P.O.,
വയനാട്-673122.

ബന്ധപ്പെട്ട ജില്ലാ ആഫീസിലേക്കല്ലാതെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടെയോ/ഡെപ്യൂട്ടി സെക്രട്ടറിയുടെയോ മേൽവിലാസത്തിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതാണ്.

(വിശദവിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗത്ത് ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ വായിച്ചു നോക്കുക.)

കാറ്റഗറി—7

1. വകുപ്പ്—പോലീസ്
2. ഉദ്യോഗപ്പേര്—പോലീസ് കോൺസ്റ്റബിൾ (ഡിസ്ട്രിക്റ്റ് ആംഡ് റിസർവ്വ്)
3. ശമ്പളം—310–490 രൂപ
4. ഒഴിവുകളുടെ എണ്ണം—(ജില്ലാടിസ്ഥാനത്തിൽ)

(1) തിരുവനന്തപുരം —43
(2) കൊല്ലം —
(3) ആലപ്പുഴ —
(4) കോട്ടയവും, ഇടുക്കിയും —
(5) എറണാകുളം —
(6) പാലക്കാട് —
(7) മലപ്പുറം —
} കണക്കാക്കപ്പെട്ടിട്ടില്ല.
(8) കോഴിക്കോട് —301
(9) കണ്ണൂർ — കണക്കാക്കപ്പെട്ടിട്ടില്ല.

നോട്ട്:—1. ഈ വിജ്ഞാപനം ഉദ്യോഗത്തിലേക്കുള്ള തെരഞ്ഞെടുപ്പിനായി കോട്ടയം, ഇടുക്കി എന്നീ രണ്ടു ജില്ലകളേയും ഒരുമിച്ച് ഒരു യൂണിറ്റായി കണക്കാക്കുന്നതും പ്രസ്തുത യൂണിറ്റിലേക്കുള്ള റാങ്ക് ലിസ്റ്റ് കോട്ടയം ജില്ലയിൽ തയ്യാറാക്കുന്നതുമാണ്. അതിനാൽ ഉദ്യോഗാർത്ഥികൾ ഈ യൂണിറ്റിലേക്കുള്ള അപേക്ഷകൾ കമ്മീഷന്റെ കോട്ടയം ജില്ലാ ആഫീസിലേക്ക് അയക്കേണ്ടതും പ്രസ്തുത യൂണിറ്റിന്റെ പേര് അപേക്ഷയിൽ നിർദ്ദിഷ്ട കോളത്തിൽ രേഖപ്പെടുത്തേണ്ടതുമാണ്. ഇടുക്കി ജില്ലയിൽ ഉണ്ടാകുന്ന ഒഴിവുകളിലേക്കു കൂടി കോട്ടയം ജില്ലയിൽ തയ്യാറാക്കുന്ന ടി റാങ്ക് ലിസ്റ്റിൽ നിന്നും ഉദ്യോഗാർത്ഥികളെ നിയമനത്തിനായി ശുപാർശ ചെയ്യുന്നതാണ്. യാതൊരു കാരണവശാലും ഈ ഉദ്യോഗത്തിന് ഇടുക്കി ജില്ലയിലേക്ക് അപേക്ഷകൾ അയക്കാൻ പാടില്ല.

2. ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് ഏറ്റവും കുറഞ്ഞത് ഒരുവർഷവും ഏറ്റവും കൂടിയത് രണ്ടുവർഷവും നിലവിലി-

രിയ്ക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ പുതിയ ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിരിക്കുന്ന ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

3. ഈ വിജ്ഞാപനപ്രകാരം ഈ തസ്തികയിലേക്ക് ഉദ്യോഗാർത്ഥികൾ മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും ഒരു ജില്ലയിലേക്ക് മാത്രം അപേക്ഷ അയക്കേണ്ടതും അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ പ്രസ്തുത ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതുമാണ്. ഇതിനു വിപരീതമായി ഒരേ ഉദ്യോഗാർത്ഥി തന്നെ ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷകൾ അയച്ചിട്ടുള്ളതായോ തന്നിമിത്തം തെരഞ്ഞെടുക്കപ്പെടുന്നതായോ തെളിഞ്ഞാൽ പ്രസ്തുത അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതും തെരഞ്ഞെടുപ്പു റദ്ദാക്കുന്നതും അവരുടെമേൽ അച്ചടക്ക നടപടികൾ സ്വീകരിക്കുന്നതുമാണ്.

5. നിയമനരീതി:—നേരിട്ടുള്ള നിയമനം

6. പ്രായപരിധി:—1–1–1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 25 (ഇരുപത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

നോട്ട്:—(1) പിന്നോക്കസമുദായത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് 28 വയസ്സുവരെയും പട്ടികജാതി / പട്ടികവർഗ്ഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് 30 വയസ്സു വരെയും വിമുക്തഭടന്മാർക്ക് 40 വയസ്സു വരെയും ഉയർന്ന പ്രായപരിധിയിൽ ഇളവ് നൽകുന്നതാണ്.

(2) രണ്ടാം ഭാഗം പൊതു വ്യവസ്ഥകളിലെ വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾ ഈ തിരഞ്ഞെടുപ്പിനു ബാധകമല്ല.

7. യോഗ്യതകൾ:—(എ) എസ്. എസ്. എൽ. സിയോ തത്തുല്യമായ പരീക്ഷയോ ജയിച്ചിരിക്കണം.

കുറിപ്പ്:—പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികളെ സംബന്ധിച്ചിടത്തോളം മതിയായ യോഗ്യതയുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ എസ്.എസ്.എൽ.സി പരീക്ഷ തോററവരുടെ അപേക്ഷകൾ അവർക്ക് സംവരണം ചെയ്തിട്ടുള്ള ക്വോട്ടാ തികയ്ക്കുന്നതിനു പരിഗണിക്കുന്നതായിരിക്കും.

(ബി) ഉദ്യോഗാർത്ഥികൾക്കു താഴെ പറയുന്ന ശാരീരിക യോഗ്യത ഉണ്ടായിരിക്കണം:—

(1) ഉയരം:—167 സെ.മീററർ.

(2) നെഞ്ചളവ്:—81 സെ.മീററർ (കുറഞ്ഞത് 5 സെ.മീററർ വികാസം വേണം).

കുറിപ്പ്:—പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് കുറഞ്ഞത് 160 സെ.മീററർ ഉയരവും 76 സെ.മീററർ നെഞ്ചളവും ഉണ്ടായിരുന്നാൽ മതിയാകും. എന്നാൽ നെഞ്ചിന്റെ വികാസം 5. സെ.മീററർ വേണം എന്ന നിബന്ധന പട്ടിക ജാതി / പട്ടിക വർഗ്ഗക്കാർക്കും ബാധകമാണ്.

(3) കാഴ്ചശക്തി:—താഴെ പറയുന്ന വിധത്തിൽ കണ്ണട വയ്ക്കാതെയുള്ള കാഴ്ചശക്തിയുള്ളതായി സാക്ഷ്യപ്പെടുത്തിയിരിക്കണം.

| | വലത്തേകണ്ണ് | ഇടത്തേകണ്ണ് |
|---|---|---|
| 1. ദൂരക്കാഴ്ച | 6/6 സ്നെല്ലൻ | 6/6 സ്നെല്ലൻ |
| 2. സമീപക്കാഴ്ച | 0.5 ,, | 0.5 ,, |

കുറിപ്പ്:—1. ഓരോ കണ്ണിനും പൂർണ്ണമായ കാഴ്ചശക്തി ഉണ്ടായിരിക്കണം.

2. കളർ ബ്ലൈൻഡ്നെസ്, സ്ക്വിന്റ് (Squint) അല്ലെങ്കിൽ കണ്ണിന്റെയോ കൺപോളകളുടെയോ മോർബിഡ് ആയിട്ടുള്ള അവസ്ഥ എന്നിവ അയോഗ്യതയായി കണക്കാക്കുന്നതാണ്.

3. മുട്ടുതട്ട്, പരന്ന പാദം, ഞരമ്പു വീക്കം, കാൽ വെടിപ്പ്, വളഞ്ഞ കാലുകൾ, വൈകല്യമുള്ള കൈകാലുകൾ, കോമ്പല്ല് (മുടമ്പല്ല്) ഉന്തിയ പല്ലുകൾ, കൊഞ്ഞ, ശ്രവണശേഷി / സംസാരശേഷിയിലും ഉള്ള കുറവുകൾ. എന്നിങ്ങനെയുള്ള പ്രത്യക്ഷമായ ശാരീരിക ന്യൂനതകൾ അയോഗ്യതകളായി കണക്കാക്കുന്നതായിരിക്കും.

(സി) മുകളിൽ പറഞ്ഞിട്ടുള്ള യോഗ്യതകൾക്കു പുറമേ ഓരോ ഉദ്യോഗാർത്ഥിയേയും ഫിസിക്കൽ എഫിഷ്യൻസി ടെസ്റ്റിന് വിധേയനാക്കുന്നതാണ്. അങ്ങനെയുള്ളവർ നിയമനത്തിനുള്ള ഏററവും കുറഞ്ഞ യോഗ്യതയായ താഴെ പറയുന്ന വൺസ്റ്റാർ സ്റ്റാൻഡേർഡിലുള്ള 8 ഇനങ്ങളിൽ ഏതെങ്കിലും അഞ്ചെണ്ണത്തിൽ യോഗ്യത നേടിയിരിക്കണം.

| ഇനങ്ങൾ | വൺസ്റ്റാർ സ്റ്റാൻഡേർഡ് |
|---|---|
| 1. 100 മീററർ ഓട്ടം | 14 സെക്കന്റ് |
| 2. ഹൈജംപ് | 132.20 സെ.മീററർ (4' 6") |
| 3. ലോംഗ് ജംപ് | 457.20 സെ.മീററർ (15'). |
| 4. പുട്ടിംഗ് ഷോട്ട് (7264ഗ്രാം) | 609.60 സെ.മീററർ (20') |
| 5. ത്രോയിംഗ് ദി ക്രിക്കററ് ബാൾ | 6096 സെ.മീററർ (200') |
| 6. റോപ്പ് ക്ലൈംബിംഗ് (കൈമാത്രം) | 365.60 സെ.മീററർ (12') |
| 7. പുള്ളപ്സ് അഥവ ചിന്നിംഗ് | 8 തവണ |
| 8. 1500 മീററർ ഓട്ടം | 5 മിനിട്ട് 44 സെക്കന്റ്. |

കുറിപ്പ്:—(1) റിക്രൂട്ട്മെന്റിന് ഡിസ്ട്രിക്റ്റ് ആംഡ് റിസർവ്വ് പോലീസിനെ ഒരു യൂണിററായി കണക്കാക്കുന്നതാണ്.

(2) ഉദ്യോഗാർത്ഥികൾ ഇന്റർവ്യൂ സമയത്ത് താഴെ കൊടുത്തിരിക്കുന്ന ഫാറത്തിൽ ഗവൺമെന്റ് സർവ്വീസിലുള്ള അസിസ്റ്റന്റ് സർജനിൽ കുറയാത്ത റാങ്കുള്ള ഒരു മെഡിക്കൽ ഓഫീസറിൽനിന്നും ശാരീരിക യോഗ്യതയും കണ്ണട കൂടാതെയുള്ള കാഴ്ച ശക്തിയും തെളിയിക്കുന്നതിന് ഒരു മെഡിക്കൽ സർട്ടിഫിക്കററിന്റെ അസ്സൽ ഹാജരാക്കേണ്ടതാണ്. (ഉദ്യോഗാർത്ഥികളുടെ ശാരീരികമായ അളവുകൾ ഇന്റർവ്യൂവിന് മുമ്പ് എടുക്കുന്നതാണ്. നിശ്ചിത അളവുകൾ ഇല്ലാത്ത ഉദ്യോഗാർത്ഥികളെ കായിക ക്ഷമത പരിശോധയ്ക്ക് / ഇന്റർവ്യൂവിന് ചേർക്കുന്നതല്ല).

FORM OF MEDICAL CERTIFICATE

I have this day medically examined Shri........ and found that he has no disease or infirmity which would render him unsuitable for Government Service. His age according to his own statement is.......... and by appearance is............and his standards of vision are as follows :—

STANDARDS OF VISION
(Eye sight without glasses)

| | Right eye | Left eye |
|---|---|---|
| 1. Distant vision | ........snellen | ..........snellen |
| 2. Near vision | ..........snellen | ..........snellen |

3. Field of vision
(specify whether full or not, Entry 'Normal' 'good' etc. will be inappropriate here)

4. Colour blindness
5. Squint
6. Any morbid condition of the eye or lids o either eye.

He is physically fit for the post of Police Constable, in the District Armed Reserve.

Signature :

Place : Name and Designation of the

Date : Medical, Officer

(Seal)

കാഴ്ച ശക്തിയെ സംബന്ധിച്ച വിവരങ്ങൾ സർട്ടിഫിക്കറ്റിൽ വ്യക്തമായി രേഖപ്പെടുത്തിയിരിക്കണം. 'വിഷൻ നോർമൽ' മുതലായ അവ്യക്തമായ പ്രസ്താവനകൾ സ്വീകരിക്കപ്പെടുന്നതല്ല. ഓരോ കണ്ണിനേയും സംബന്ധിച്ച വിവരങ്ങൾ പ്രത്യേകമായി രേഖപ്പെടുത്തിയിരിക്കണം. കാഴ്ചശക്തി മുകളിൽ സൂചിപ്പിച്ചിട്ടുള്ള വിധത്തിലല്ലെങ്കിൽ കണ്ണിന് നല്ല കാഴ്ചശക്തിയുണ്ടെന്നോ മോശമായ കാഴ്ചശക്തിയാണെന്നോ ഉള്ള വിവരം സർട്ടിഫിക്കറ്റ് നൽകുന്ന ഉദ്യോഗസ്ഥൻ സർട്ടിഫിക്കറ്റിൽ രേഖപ്പെടുത്തേണ്ടതാണ്. അല്ലാത്ത പക്ഷം സർട്ടിഫിക്കറ്റ് സ്വീകരിക്കപ്പെടുന്നതല്ല.

8. അപേക്ഷകൾ സ്വീകരിക്കുന്ന അവസാന തീയതി. 12-5-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—
അപേക്ഷാഫീസ്:—2 (രണ്ട്) രൂപ.

പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്കും പെൻഷൻ ആനുകൂല്യം ലഭിക്കുന്നവരോ പെൻഷൻ ആനുകൂല്യത്തിന് അർഹരായവരോ ആയ വിമുക്തഭടന്മാർക്കും അപേക്ഷാഫീസു ആവശ്യമില്ല. അവർ വില മുദ്രണം ചെയ്യാത്ത സാദൃശ്യ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും. സർവ്വീസിലിരിക്കുന്ന പട്ടികജാതി / പട്ടികവർഗ്ഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് 50 പൈസ മതിയാകുന്നതാണ്.

(അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം).

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

(1) തിരുവനന്തപുരം ജില്ല:
ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
ജില്ലാ ആഫീസ്,
റ്റി. സി. 1/1588-2,
മെഡിക്കൽകോളജ് പി. ഒ.,
തിരുവനന്തപുരം-11.
പിൻ: 695011.

(2) കൊല്ലം ജില്ല :
ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
വെള്ളിമന,
സിവിൽ സ്റ്റേഷനു സമീപം,
കൊല്ലം, പിൻ: 691009

(3) കോട്ടയം ജില്ല:
ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 3/395,
ഫസ്റ്റ് ഫ്ളോർ,
അമ്പാട്ട് ബിൽഡിംഗ്,
ദേവലോകം, മുട്ടമ്പലം പി. ഒ.,
കോട്ടയം. പിൻ: 686004.

(4) ആലപ്പുഴ ജില്ല:
ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 880/31,
ഗൗരിസദനം,
തോണ്ടൻകുളങ്ങര,
ആലപ്പുഴ. പിൻ: 688006.

(5) എറണാകുളം ജില്ല :
ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
ജില്ലാ ആഫീസ്,
ഹൗസ് നമ്പർ 36/1165,
അമ്പലക്കോവിൽ ക്രോസ് റോഡ്,
എറണാകുളം, കൊച്ചി, പിൻ: 682011.

(6) പാലക്കാട് ജില്ല:
ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ, പാലക്കാട്,
പിൻ : 678001.

(7) മലപ്പുറം ജില്ല:
ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
ഹൗസ് നമ്പർ XII/26,
മലപ്പുറം, പിൻ: 676505.

(8) കോഴിക്കോട് ജില്ല:
ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
കോഴിക്കോട്, പിൻ: 673020.

(9) കണ്ണൂർ ജില്ല :
ജില്ലാ ആഫീസർ,
കേരളപബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
സിവിൽ ലൈൻ,
ഫസ്റ്റ് ബ്ലോക്ക്, കണ്ണൂർ-2.

മുകളിൽ പറഞ്ഞിരിക്കുന്ന ബന്ധപ്പെട്ട ജില്ലാ ആഫീസിലേക്കല്ലാതെ കമ്മീഷൻ സെക്രട്ടറിയുടേയോ / ഡെപ്യൂട്ടി സെക്രട്ടറിയുടേയോ പേരിൽ അയക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് ഈ വിജ്ഞാപനത്തിന്റെ ഒടുവിൽ ചേർത്തിരിക്കുന്ന രണ്ടാം ഭാഗം പൊതു വ്യവസ്ഥകൾ നോക്കുക).

II

കേരള സംസ്ഥാന സർവ്വീസിൽ താഴെ പറയുന്ന ഉദ്യോഗങ്ങൾക്ക് തെരഞ്ഞെടുക്കപ്പെടുന്നതിന് കേരള സംസ്ഥാനത്തിലെ പട്ടികജാതി/പട്ടികവർഗ്ഗത്തിൽപെട്ട യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽ നിന്നും നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

(വിഭാഗം—1)

1. വകുപ്പ് — സ്റ്റേറ്റ് / പ്ലാനിംഗ് ബോർഡ്
2. ഉദ്യോഗപ്പേര്—ഡെപ്യൂട്ടി ഡയറക്ടർ
3. ശമ്പളം—975-1625 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷ-

ത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനു വേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമന രീതി—നേരിട്ടുള്ള നിയമനം (പട്ടിക ജാതി/പട്ടിക വർഗ്ഗക്കാരിൽനിന്നു മാത്രം).

6. പ്രായപരിധി—1-1-1982-ൽ ഇരുപത്തിയഞ്ച് (25) വയസ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസിളവിനെ സംബന്ധിച്ച് നിലവിലുള്ള മററ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ:—

(1) ഒരു അംഗീകൃത ഇൻഡ്യൻ സർവ്വകലാശാലയിൽ നിന്നോ അംഗീകൃത വിദേശ സർവ്വകലാശാലയിൽ നിന്നോ മാത്തമാററിക്സിലോ സ്ററാററിസ്ററിക്സിലോ ഉള്ള മാസ്റ്റേഴ്സ് ബിരുദമോ തത്തുല്യമായ ഹോണേഴ്സ് ബിരുദമോ

(2) ഒരു അംഗീകൃത ഇൻഡ്യൻ സർവ്വകലാശാലയിൽ നിന്നോ അംഗീകൃത വിദേശ സർവ്വകലാശാല/പ്രൊഫഷണൽ ഇൻസ്ററിററ്യൂട്ടിൽ നിന്നോ ഇക്കണോമെട്രിക്സ് (എക്കണോമിക് സ്ററാററിസ്ററിക്സ്)-ൽ ഉള്ള ഡിപ്ലോമ

അല്ലെങ്കിൽ

ഒരു അംഗീകൃത ഇൻഡ്യൻ സർവ്വകലാശാലയിൽ നിന്നോ അംഗീകൃത വിദേശ സർവ്വകലാശാല/പ്രൊഫഷണൽ ഇൻസ്ററിററ്യൂട്ടിൽ നിന്നോ ഇക്കണോമെട്രിക്സിൽ ഉള്ള ബിരുദം

അല്ലെങ്കിൽ

ഇൻഡ്യൻ സ്ററാററിസ്ററിക്കൽ ഇൻസ്ററിററ്യൂട്ടിൽ നിന്നും ഇക്കണോമെട്രിക്സ് (ഇക്കണോമിക് സ്ററാററിസ്ററിക്സ്) പ്രത്യേക വിഷയമായി അഡ്വാൻസ്ഡ് സ്ററാററിസ്ററീഷ്യൻസ് കോഴ്സിൽ ലഭിച്ചിട്ടുള്ള ഡിപ്ലോമ സർട്ടിഫിക്കററ്

അല്ലെങ്കിൽ

ഇൻഡ്യൻ സ്ററാററിസ്ററിക്കൽ ഇൻസ്ററിററ്യൂട്ടിൽ നിന്നും ഇക്കണോമെട്രിക്സും പ്ലാനിംഗും ഐച്ഛിക വിഷയമായി (തീയറിയും പ്രാക്ടിക്കലും) എടുത്തിട്ടുള്ള മാസ്ററർ ഓഫ് സ്ററാററിസ്ററിക്സ് ബിരുദം

<u>പ്രൊബേഷൻ:</u> സ്ഥിരമായി നിയമനം ലഭിക്കുന്ന ഒരാൾ നിയമനം ലഭിക്കുന്ന തീയതി മുതൽ തുടർച്ചയായ മൂന്നു വർഷത്തിനുള്ളിൽ രണ്ടു വർഷം പ്രൊബേഷനിലായിരിക്കും.

<u>ടെസ്ററ്:</u> പ്രൊബേഷൻ കാലത്ത് സിംപ്ലിഫൈഡ് ടെസ്ററ് ഫോർ എക്സിക്യൂട്ടീവ് ഓഫീസേഴ്സ് ഇതിനു മുൻപ് പാസ്സായിട്ടില്ലെങ്കിൽ പാസ്സാകേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—12-5-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—സർവ്വീസിലില്ലാത്ത പട്ടികജാതി/പട്ടികവർഗ്ഗക്കാർ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി. എന്നാൽ സർവ്വീസിലുള്ളവർ 2 രൂപ 50 പൈസ മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരളാ പബ്ലിക് സർവ്വീസ് കമ്മീഷൻ ആഫീസ്, പട്ടം,
തിരുവനന്തപുരം 4,
പിൻ, 695004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്ററിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും, 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമന കാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റേററ് ആന്റ് സബോർഡിനേററ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3(സി), 17(എ), 17(ബി) എന്നീ ചട്ടങ്ങൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(വിഭാഗം—2)

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ (ഡന്റൽ എഡ്യൂക്കേഷൻ)

2. ഉദ്യോഗപ്പേര്—അസിസ്ററന്റ് പ്രൊഫസർ (ഓഫ് ഓറൽ സർജറി)

3. ശമ്പളം—910-1550 രൂപ

4. ഒഴിവുകളുടെ എണ്ണം—(1) ഒന്ന്

<u>കുറിപ്പ്</u>—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്ലിസ്ററ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും, ഏററവും കൂടിയത് രണ്ടുവർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരുപുതിയ റാങ്ക്ലിസ്ററ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്ററിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്ററ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്ററിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നുമാത്രം)

6. പ്രായപരിധി: —1-1-1982-ൽ പതിനെട്ട് (18) വയസ്സ് തികഞ്ഞിരിക്കേണ്ടതും, നാൽപത് (40) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ:—

1. ഒരു ഇൻഡ്യൻ സർവ്വകലാശാലയിൽ നിന്നും ലഭിച്ച ബി. ഡി. എസ്. ബിരുദമോ അല്ലെങ്കിൽ തത്തുല്യമായി ഡന്റൽ കൗൺസിൽ ഓഫ് ഇൻഡ്യ അംഗീകരിച്ചിട്ടുള്ള യോഗ്യതയോ

2. ഓറൽ സർജ്ജറിയിൽ ഡന്റൽ കൗൺസിൽ ഓഫ് ഇൻഡ്യ അംഗീകരിച്ചിട്ടുള്ള പോസ്റ്റ് ഗ്രാഡ്വേറ്റ് ബിരുദം (എം. ഡി. എസ്.)

3. അംഗീകൃത ഡന്റൽ കോളേജിൽ നിന്നും ഓറൽ സർജ്ജറിയിൽ ട്യൂട്ടർ ആയിട്ടുള്ള മൂന്നു വർഷത്തെ അദ്ധ്യാപന പരിചയം.

പ്രൊബേഷൻ: — നിയമിക്കപ്പെടുന്നയാൾ നിയമനം ലഭിക്കുന്ന തീയതി മുതൽ തുടർച്ചയായ മൂന്നു വർഷത്തിനുള്ളിൽ രണ്ടു വർഷം പ്രൊബേഷനിലായിരിക്കും.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി:—12-5-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും.—സർവ്വീസിലില്ലാത്ത പട്ടികജാതി/പട്ടികവർഗ്ഗക്കാർ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി. എന്നാൽ സർവ്വീസിലുള്ളവർ 2 രൂപ 50 പൈസ മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം. —

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
ഓഫീസ് പട്ടം, തിരുവനന്തപുരം-4,
പിൻ-695004.

അപേക്ഷാ ഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതുവ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17 (എ). 17(ബി) എന്നി ചട്ടങ്ങൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക).

(വിഭാഗം—3)

1. വകുപ്പ്—സാങ്കേതിക വിദ്യാഭ്യാസം
2. ഉദ്യോഗപ്പേര്—സൂപ്രണ്ട് (ജൂനിയർ ടെക്നിക്കൽ സ്കൂൾ)
3. ശമ്പളം—750–1450 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരുവർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത്, സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം).

6. പ്രായപരിധി — 1-1-1982-ൽ (ഇരുപത്) 20 വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ— മെക്കാനിക്കൽ എഞ്ചിനീയറിംഗിൽ ലഭിച്ച ബിരുദവും രണ്ടുവർഷത്തെ എഞ്ചിനീയറിംഗിലുള്ള തൊഴിൽ പരിചയവും.

അല്ലെങ്കിൽ

അവസാന വർഷപരീക്ഷയിൽ 60 ശതമാനം മാർക്കോടുകൂടി മെക്കാനിക്കൽ എഞ്ചിനീയറിംഗിൽ ലഭിച്ച ഡിപ്ലോമയും അദ്ധ്യാപനത്തിൽ 10 വർഷത്തെ പരിചയവും.

കുറിപ്പ്:—എ. എം. ഐ. ഇ. (ഇൻഡ്യ-മെക്കാനിക്കൽ) യുടെ എ. യും, ബി. യും വിഭാഗങ്ങളിലുള്ള വിജയം 60 ശതമാനം മാർക്കോടുകൂടി ലഭിക്കുന്ന ഡിപ്ലോമയ്ക്ക് തുല്യമായി കണക്കാക്കുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—12-5-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും.—സർവ്വീസിലില്ലാത്ത പട്ടികജാതി/പട്ടിക വർഗ്ഗക്കാർ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി. എന്നാൽ സർവ്വീസിലുള്ളവർ 2 രൂപ 50 പൈസ മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം.—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ടുമെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം,
തിരുവനന്തപുരം.
പിൻകോഡ്—695004.

അപേക്ഷാ ഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന, മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും, 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും 1958 ലെ കേരളാ സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ ചട്ടങ്ങൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

വിഭാഗം—4

1. വകുപ്പ്—കേരള ഡയറി ഡെവലപ്പ്മെൻറ്
2. ഉദ്യോഗപ്പേര്—ഡെപ്യൂട്ടി ഡയറക്ടർ
3. ശമ്പളം—750-1450 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്— ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെൻറിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5 നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)

6. പ്രായപരിധി:—1-1-1982-ൽ 25 (ഇരുപത്തിയഞ്ച്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 45 (നാൽപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച് നിലവിലുള്ള മററാനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ:—

ഒരു അംഗീകൃത യൂണിവേഴ്സിററിയിൽ നിന്നോ സ്ഥാപനത്തിൽ നിന്നോ ഡയറിംഗിൽ ലഭിച്ച ഒരു ഡിഗ്രിയോ ഡിപ്ലോമയോ

അല്ലെങ്കിൽ

ഡയറിംഗിൽ സ്പെഷ്യലൈസേഷനോടു കൂടിയ അഗ്രിക്കൾച്ചർ അല്ലെങ്കിൽ വെററിനറി സയൻസിലുള്ള ഒരു ഡിഗ്രി.

ട്രെയിനിംഗ്.—ഈ തസ്തികയിലേക്ക് തെരഞ്ഞെടുക്കപ്പെടുന്നയാൾ ജോലിയിൽ പ്രവേശിക്കുന്ന തീയതി മുതൽ ഡയറി ഡവലപ്പ്മെൻറ് ഡയറക്ടർ നിശ്ചയിക്കുന്ന പ്രോഗ്രാം അനുസരിച്ചുള്ള പത്തുമാസക്കാലത്തെ ട്രെയിനിംഗിന് വിധേയനാകേണ്ടതാണ്. ട്രെയിനിംഗ് കാലത്ത് ഈ തസ്തികയോട് ബന്ധപ്പെട്ട ഏററവും കുറഞ്ഞ ശമ്പളവും അലവൻസിനും മാത്രമേ അർഹത ഉണ്ടായിരിക്കുകയുള്ളു.

പ്രൊബേഷൻ.—ട്രെയിനിംഗിനുശേഷം നിയമിക്കപ്പെടുന്നയാൾ ജോലിയിൽ പ്രവേശിക്കുന്ന തീയതി മുതൽ തുടർച്ചയായ മൂന്നു വർഷത്തിനുള്ളിൽ രണ്ടു വർഷക്കാലം പ്രൊബേഷനിലായിരിക്കും. പ്രൊബേഷൻ കാലത്ത് അക്കൗണ്ട് ടെസ്റ്റ് (ലോവർ) അല്ലെങ്കിൽ കേരളത്തിലെ എക്സിക്യൂട്ടീവ് ആഫീസർമാർക്കുള്ള അക്കൗണ്ട് ടെസ്റ്റ് നേരത്തെ പാസായിട്ടില്ലെങ്കിൽ പാസാകേണ്ടതാണ്.

നോട്ട്.—(1) മേൽപ്പറഞ്ഞ ഏതെങ്കിലും വിഭാഗത്തിൽപ്പെടുന്നവർ പ്രത്യേക പരിഗണനയ്ക്ക് നിദാനമായ വസ്തുത അപേക്ഷാഫാറത്തിൽ നിർദ്ദിഷ്ട കോളത്തിൽ രേഖപ്പെടുത്തേണ്ടതാണ്.

(2) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന രേഖകൾക്കു പുറമേ ഡിഗ്രി മുതലായ പരീക്ഷകൾക്കു ലഭിച്ചിട്ടുള്ള മാർക്ക് ലിസ്റ്റിൻെറ ശരിപ്പകർപ്പ് കൂടി സ്വയം സാക്ഷിപ്പെടുത്തി അപേക്ഷയോടൊപ്പം അയയ്ക്കേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—12-5-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചുമണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—സർവ്വീസിലില്ലാത്ത പട്ടികജാതി/പട്ടികവർഗ്ഗക്കാർ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി ഫാറത്തിൽ അപേക്ഷിച്ചാൽ മതി. എന്നാൽ, സർവ്വീസിലുള്ളവർ 2 രൂപ 50 പൈസ മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ടുമെൻറ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം,
തിരുവനന്തപുരം-4.
പിൻ-695004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ



Reg. No. KL/TV(N)/12

# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXVII] Trivandrum, Tuesday, 30th March 1982/9th Chaithra 1904 (Saka) [No. 13

## PART III

# Agricultural University

### ലേല പരസ്യം

No. B-185/82. 1982 മാർച്ച് 8.

ബാലരാമപുരം കേര ഗവേഷണ കേന്ദ്രത്തിൽനിന്നും പരസ്യം ചെയ്യുന്നത്

ഈ കേന്ദ്രത്തിലെ 1982 ഏപ്രിൽ മാസത്തെ വിളവെടുപ്പിൽനിന്നും പ്രതീക്ഷിക്കുന്ന ഉദ്ദേശം 25,000 നാളികേരം യാതൊരു കിഴിവും കൂടാതെ 1982 ഏപ്രിൽ മാസം 12-ാം തീയതി തിങ്കളാഴ്ച പകൽ 3 മണിക്ക് ഈ ആഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്.

ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ സ്ഥലത്തും, സമയത്തും ഹാജരായി 1,000 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാകുന്നു.

ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലം വിളിക്കുന്ന ആളിന്റെ പേർക്ക് ലേലം സ്ഥിരപ്പെടുത്തുന്നതും, ലേലം കഴിഞ്ഞാലുടൻ ഉൽപ്പന്നത്തിന്റെ വിലയുടെ അഞ്ചിൽ ഒരു ഭാഗം (നിരതദ്രവ്യമുൾപ്പെടെ) ആഫീസിൽ കെട്ടേണ്ടതുമാണ്, ലേലം സ്ഥിരപ്പെടുത്തിക്കഴിഞ്ഞാൽ മൂന്നു ദിവസത്തിനകം മുഴുവൻ തുകയും നിയമാനുസരണമുള്ള വിൽപ്പന നികുതിയും ആഫീസിൽ കൃത്യമായി അടച്ച് രസീതു വാങ്ങി നാളികേരം മാറ്റിക്കൊള്ളേണ്ടതുമാകുന്നു.

ലേലക്കാരൻ മേൽപ്പറഞ്ഞ വ്യവസ്ഥകൾക്ക് വിരുദ്ധമായി പ്രവർത്തിച്ചാൽ അയാൾ കെട്ടിവച്ചിട്ടുള്ള തുക കാർഷിക സർവ്വകലാശാലയ്ക്ക് മുതൽ കൂട്ടുന്നതും, അടുത്ത കൂടിയ തുകയ്ക്ക് ലേലം വിളിച്ച ആളിന്റെ പേർക്ക് ലേലം സ്ഥിരപ്പെടുത്തുന്നതും അല്ലാത്തപക്ഷം പുനർ ലേലം ചെയ്യുന്നതും അപ്പോൾ ഉണ്ടാകാവുന്ന സകല നഷ്ടങ്ങൾക്കും ആദ്യലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതും, ലാഭമുണ്ടായാൽ അയാൾക്ക് യാതൊരു അവകാശവും ഉണ്ടായിരിക്കുന്നതല്ലാത്തതുമാകുന്നു.

ലേലം മാറ്റിവയ്ക്കുന്നതിനോ, സ്ഥിരപ്പെടുത്താതിരിക്കുന്നതിനോ ഉള്ള അധികാരം അസോസിയേറ്റ് പ്രൊഫസർക്ക് ഉണ്ടായിരിക്കുന്നതും ആ അധികാരത്തെ ആർക്കും ചോദ്യം ചെയ്യാൻ അവകാശമില്ലാത്തതും ആകുന്നു.

ലേലം വിളിക്കാത്തവരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞാലുടൻ മടക്കിക്കൊടുക്കുന്നതാണ്. ഏതെങ്കിലും സാഹചര്യത്തിൽ ലേലം നടത്തേണ്ട ദിവസം അവധി ദിവസമായി പ്രഖ്യാപിക്കുകയാണെങ്കിൽ തൊട്ടടുത്ത പ്രവൃത്തി ദിവസം ലേലം നടത്തുന്നതായിരിക്കും.

കൂടാതെ മറ്റെല്ലാ സർക്കാർ ലേലവ്യവസ്ഥകളും ഇതിനും ബാധകമാണ്. കൂടുതൽ വിവരങ്ങൾ ആഫീസിൽ നിന്നും പ്രവൃത്തി ദിവസങ്ങളിൽ അറിയാവുന്നതാണ്.

കേരഗവേഷണകേന്ദ്രം,
കട്ടച്ചൽക്കുഴി.

(ഒപ്പ്)
For അസോസിയേറ്റ്
പ്രൊഫസർ.

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 30th March 1982/9th Chaithra 1904 (Saka) [No. 13

## PART III

## Animal Husbandry Department

### കൊട്ടേഷൻ നോട്ടീസ്

No. D-2753/81. 1982 മാർച്ച് 5.

ചെങ്ങന്നൂർ സെൻട്രൽ ഹാച്ചറി പരിസരത്തുള്ള 4 താൽക്കാലിക കോഴിപ്പുരകളും അവയിൽപ്പെട്ട പിച്ചറ സാധനങ്ങളും വാങ്ങുന്നതിന് മുദ്ര വെച്ച കൊട്ടേഷനുകൾ ക്ഷണിച്ചു കൊള്ളുന്നു. ചെങ്ങന്നൂർ സെൻട്രൽ ഹാച്ചറി പ്രൊഡക്ഷൻ മാനേജരുടെ പേരിലെടുത്തിട്ടുള്ള 50 രൂപയുടെ ഡിമാൻഡ് ഡ്രാഫ്റ്റ് സഹിതം കൊട്ടേഷനുകൾ 1982 ഏപ്രിൽ മാസം 28-ാം തീയതി രാവിലെ 11 മണിക്കകം ടി ആഫീസിൽ കിട്ടിയിരിക്കേണ്ടതാണ്. കൊട്ടേഷനുകൾ അന്നേ ദിവസം രാവിലെ 11.15-ന് പൊട്ടിക്കുന്നതും ഏറ്റവും കൂടുതൽ തുകയ്ക്ക് കൊട്ടേഷൻ തന്നിട്ടുള്ള ആളിന്റെ പേരിൽ കൊട്ടേഷൻ താൽക്കാലികമായി ഉറപ്പിക്കുന്നതും ടിയാൻ അപ്പോൾ തന്നെ തുകയുടെ മൂന്നിൽ ഒരു ഭാഗം ആഫീസിലടയ്ക്കേണ്ടതുമാണ്. കൊട്ടേഷനെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾ ആഫീസിൽ നേരിട്ടന്വേഷിച്ചാൽ അറിയാവുന്നതാണ്.

സെൻട്രൽ ഹാച്ചറി, (ഒപ്പ്)
ചെങ്ങന്നൂർ. പ്രൊഡക്ഷൻ മാനേജർ.



Government of Kerala
1982

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 30th March 1982/9th Chaithra 1904 (Saka) [No. 13

# PART III

## Board of Revenue

### TRIVANDRUM DISTRICT

NOTIFICATION

UNDER SECTION 43 OF K. L. R. ACT AND RULE 40 OF K. L. T. RULES

No. Pdl. 6587/82/B9. *9th February* 1982.

The average market price of commodities shown in the schedule appended herewith prevailing in the Taluk Headquarters of this District for the period from 1-10-1981 to 31-12-1981 shall be the rates given against each of them in the said schedule.

| Taluk | Paddy | Coconut | | Areca-nut | Pepper | Tapioca | Cashew-nut | Ground nut | Sugar-cane |
|---|---|---|---|---|---|---|---|---|---|
| | | Husked | Un-Husked | | | | | | |
| | Per Ql. | Per 1000 | Per 1000 | Per Ql. | Per Ql. | Per Ql. | Per Ql. | Per Ql. | Per Ql. |
| (1) | (2) | (3) | (4) | (5) | (6) | (7) | (8) | (9) | (10) |
| Trivandrum | 160 | 870 | 980 | 100 | 1100 | 45 | No sale | 750 | No sale |
| Neyyattinkara | 115 | 1200 | 1250 | 60 | 1200 | 35 | ,, | No sale | ,, |
| Nedumangad | 150 | 1000 | 1100 | 50 | 1050 | 45 | ,, | ,, | ,, |
| Chirayinkil | 180 | 1300 | 1200 | 90 | 1200 | 50 | ,, | ,, | ,, |
| Total | 605 | 4370 | 4530 | 300 | 4550 | 175 | .. | 750 | .. |
| Average | 151.25 | 1092.50 | 1132.50 | 75 | 1137.50 | 43.75 | .. | 750 | .. |

Trivandrum.

(Sd.)
For *Collector*.

### Neyyattinkara Taluk

പരസ്യം

(1)

നമ്പർ. എ5-34234/81. 1982 മാർച്ച് 6.

നെയ്യാറ്റിൻകര താലൂക്കിൽ കോട്ടുകാൽ വില്ലേജിൽ മുല്ലൂർ ദേശത്ത് നെല്ലിക്കുന്ന് വടക്കരികം വീട്ടിൽ സി. രാജേന്ദ്രൻ മരിച്ചു പോയതിനാൽ പരേതന് വെങ്ങാനൂർ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ നിക്ഷേപിച്ചിട്ടുള്ള തുക (രൂപ 2,500-ന് താഴെ) വാങ്ങുന്നതിന് വേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ പി. ചെല്ലയ്യൻനാടാർ ബോധിപ്പിച്ച അപേക്ഷയിന്മേൽ കോട്ടുകാൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 31-10-1980-ൽ മരിച്ചു പോയതായും പരേതന് നിയമാനുസൃതാവകാശികളായി പിതാവ് പി. ചെല്ലയ്യൻ നാടാരും മാതാവ് കെ. കല്യാണിയും സഹോദരങ്ങൾ കെ. കൃഷ്ണമ്മ 27 വയസ്സ്, കെ. തങ്കം 22 വയസ്സ്, വിജയകുമാരി 18 വയസ്സ് എന്നിവർ മാത്രമാണുള്ളതെന്നും പരേതൻ അവിവാഹിതനാണെന്നും ടി ചെല്ലയ്യൻ നാടാരുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് മറ്റു കക്ഷികൾ

സമ്മതിച്ചു മൊഴിരേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങുന്നതിനുള്ള അവകാശി പിതാവ് പി. ചെല്ലയ്യൻ നാടാർ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ എ5-36697/81. 1982 ഫെബ്രുവരി 20.

നെയ്യാററിൻകര താലൂക്കിൽ ചെങ്കൽ വില്ലേജിൽ വേലമ്മാകം ദേശത്ത് കരയ്ക്കാട്ട് പുതുവൽ പുത്തൻ വീട്ടിൽ എ. തങ്കപ്പൻ മിലിട്ടറി സർവ്വീസിലിരുന്നു പെൻഷൻ വാങ്ങി വരവെ മരിച്ചുപോയതിനാൽ പരേതന് കിട്ടാനുള്ള പെൻഷൻ കുടിശ്ശികയും ബാങ്ക് നിക്ഷേപവും മററും (രൂപ 2,500-ന് താഴെ) വാങ്ങുന്നതിന് വേണ്ടി ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ കെ. സരസ്വതി ബോധിപ്പിച്ച അപേക്ഷയിൻമേൽ ചെങ്കൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 8-9-1981-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ കെ. . സരസ്വതിയും സന്താനങ്ങളായി ടി. സുഭാഷിണി 28 വയസ്സ്, നിർമ്മല 27 വയസ്സ് സുധാകുമാരി 23 വയസ്സ് മോഹനൻ 21 വയസ്സ് ടി. സുരേഷ്കുമാർ 18 വയസ്സ്, സുനിൽകുമാർ 12 വയസ്സ് എന്നിവർ മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മൈനർ മക്കൾ ടി സരസ്വതിയുടെ സംരക്ഷണയിലാണെന്നും മേജർ മക്കൾ ടി സരസ്വതിയുടെ പേരിൽ അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള തുകയും പരേതന്റെ പേരിലുള്ള ബാങ്ക് നിക്ഷേപവും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ കെ. സരസ്വതി മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

എ3-3360/82. 1982 മാർച്ച് 4.

നെയ്യാററിൻകര താലൂക്കിൽ പള്ളിച്ചൽ വില്ലേജിൽ മുടവൂർപ്പാറ പനവിളാകത്ത് വീട്ടിൽ എ. അപ്പു കെ.എസ്.ആർ.ടി.സി. നെയ്യാററിൻകര ഡിപ്പോയിൽ അസിസ്ററൻറ് ചാർജ്ജ്മാനായി ജോലിനോക്കിവരവെ മരിച്ചുപോയതിനാൽ പരേതന് കെ. എസ്. ആർ. ടി. സി. യിൽനിന്നും കിട്ടാനുള്ള തുകകളും മററ് ആനുകൂല്യങ്ങളും (രൂപ 2,500-ന് താഴെ) വാങ്ങുന്നതിന് വേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ എ. തായിഅമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ പള്ളിച്ചൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൻ 24-1-1982-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി (1) ഭാര്യ എ. തായി അമ്മയും സന്താനങ്ങളായി (2) ടി. വസന്തകുമാരി 26 വയസ്സ് (3) ടി. പത്മകുമാരി 23 വയസ്സ് എന്നിവരും ശിവരാജൻ എന്ന മകൻ മരിച്ചുപോയിട്ടുള്ളതും ടിയാന്റെ ഭാര്യ പ്രസന്നകുമാരിയും സന്താനങ്ങളായ 4 വയസ്സുള്ള ശിവകലയും 10 മാസം പ്രായംവരുന്ന പി. എസ്. ബേബിയും മാത്രം ഉള്ളതും ടി ശിവരാജന്റെ സന്താനങ്ങൾ ടി കുട്ടികളുടെ മാതാവായ പ്രസന്നകുമാരിയുടെ സംരക്ഷണയിലാണെന്നും ടി പ്രസന്നകുമാരിയും 2-ഉം 3-ഉം കക്ഷികളും, അവകാശ സർട്ടിഫിക്കററ് ടി തായി അമ്മയുടെ പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യ തായി അമ്മ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, എസ്. സുകുമാരൻ,
നെയ്യാററിൻകര. തഹശീൽദാർ.

## Trivandrum Taluk

പരസ്യം

(1)

A5-5443/82. 1982 മാർച്ച് 8.

കഴക്കൂട്ടത്ത് പെരുമ്പട വീട്ടിൽ താമസിച്ചു വരവെ അന്തരിച്ചുപോയ ശ്രീ. വി. ബാബുവിന്റെ അനന്തരാവകാശികൾക്ക് അദ്ദേഹം ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്കു താഴെ വരുന്ന തുക തിരിച്ചെടുക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടിയാൽ ശ്രീമതി കാർത്ത്യായനി ബോധിപ്പിച്ച അപേക്ഷ ആററിപ്ര വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററുകൊണ്ടും ടിയാൻ 2-2-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞികാർത്ത്യായനി | മാതാവ് | 60 |
| 2 | വേലായുധൻ | പിതാവ് | 75 |
| 3 | രാജപ്പൻ | സഹോദരൻ | 37 |
| 4 | ഗോപി | ,, | 35 |
| 5 | കൃഷ്ണമ്മ | സഹോദരി | 30 |
| 6 | ചന്ദ്രിക | ,, | 20 |
| 7 | മോഹനൻ | സഹോദരൻ | 18 |

മേൽപ്പറഞ്ഞ 2 മുതൽ 7 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട് അതനുസരിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെൻറ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-5444/82. 1982 മാർച്ച് 8.

കാർഷിക കോളേജിൽ തൊഴിലാളിയായി ജോലി നോക്കി വരവെ അന്തരിച്ചുപോയ ശ്രീ. കെ. രാഘവന്റെ അനന്തരാവകാശികൾക്കു ഗവൺമെൻറിൽനിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് മുട്ടയ്ക്കാടു കീഴൂർ പ്ലാവിള വീട്ടിൽ താമസം ശ്രീമതി കെ. മീനാക്ഷി ബോധിപ്പിച്ച അപേക്ഷ തിരുവല്ലം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററുകൊണ്ടും ടിയാൻ 11-2-1982-ൽമരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. മീനാക്ഷി | ഭാര്യ | 43 |
| 2 | ആർ. മണിയൻ | മകൻ | 24 |
| 3 | ആർ. മുരളീധരൻ | ,, | 19 |
| 4 | ആർ. മഹേന്ദ്രൻ | ,, | 10 |

മേൽപ്പറഞ്ഞ 2-ം 3-ം കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനം അപേക്ഷകക്ഷിയായ ശ്രീമതി മീനാക്ഷിയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

A5-4210/82. 1982 ഫെബ്രുവരി 25

I. S. R. O. യിൽ സീനിയർ ലാബ് അസിസ്റ്റന്റായി ജോലിനോക്കി വരവെ അന്തരിച്ചു പോയ ശ്രീ. സി. തങ്കച്ചന്റെ അനന്തരാവകാശികൾക്ക് ടി സ്ഥാപനത്തിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനും L. I. C. തുക വാങ്ങുന്നതിനും 2500 രൂപയ്ക്ക് താഴെ വരുന്ന തുകയ്ക്കു ബാങ്കിൽ പണയം വെച്ചിട്ടുള്ള ആഭരണങ്ങൾ തിരിച്ചെടുക്കുന്നതിനും ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പേട്ട സന്നിധിയിൽ ശ്രീമതി മറിയാമ്മ തങ്കച്ചൻ ബോധിപ്പിച്ച അപേക്ഷ പാൽക്കുളങ്ങര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 29-10-1981-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു

| | | | വയസ്സ് |
|---|---|---|---|
| 1 | മറിയാമ്മ തങ്കച്ചൻ | ഭാര്യ | 29 |
| 2 | സോണി, സി. തങ്കച്ചൻ | മകൻ | 8 |
| 3 | സോജൻ, സി. തങ്കച്ചൻ | ,, | 6 |
| 4 | പോത്ത ചാക്കോ | പിതാവ് | 80 |
| 5 | Mrs. പോത്ത ചാക്കോ | മാതാവ് | 75 |

മേൽപ്പറഞ്ഞ 4-ം, 5-ം കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി മറിയാമ്മ തങ്കച്ചന്റെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(4)

A5-5847/82. 1982 മാർച്ച് 16.

ഗവൺമെന്റ് പ്രസ്സിൽ ഡെപ്യൂട്ടി സൂപ്രണ്ടായി ജോലിനോക്കി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. എം. ഹരിഹരസുബ്രഹ്മണ്യയ്യരുടെ അനന്തരാവകാശികൾക്കു ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ചു കരമന ഗ്രാമം T.C. 22/773 ഒററത്തെരുവിൽ താമസം ശ്രീമതി S. സുബ്ബലക്ഷ്മി അമ്മാൾ ബോധിപ്പിച്ച അപേക്ഷ നേമം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 16-11-1981-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | വയസ്സ് |
|---|---|---|
| ഗോമതി അമ്മാൾ | ഭാര്യ | 45 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(5)

A5-5849/82. 1982 മാർച്ച് 15.

വെള്ളായണി കാർഷിക കാളേജിൽ ഡ്രൈവറായി ജോലി നോക്കിവരവെ അന്തരിച്ചുപോയ ശ്രീ. ജെ. ജോൺസന്റെ അനന്തരാവകാശികൾക്കു ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ചു കാക്കാമൂല പറങ്കിമാംവിള വീട്ടിൽ ശ്രീമതി ജി. റോസമ്മ ബോധിപ്പിച്ച അപേക്ഷ നേമം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ട് കൊണ്ടും മരണ സർട്ടിഫിക്കററു കൊണ്ടും ടിയാൻ 2-2-1982-ൽ മരിച്ചു പോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജി. റോസമ്മ | ഭാര്യ | 49 |
| 2 | J. ഡേവിഡ് | മകൻ | 32 |
| 3 | R. സിസിലസ് | മകൾ | 30 |
| 4 | J. മോഹനദാസ് | മകൻ | 28 |
| 5 | R. സുശീല | മകൾ | 26 |
| 6 | J. മനോഹരൻ | മകൻ | 24 |
| 7 | R. വത്സല | മകൾ | 22 |
| 8 | R. വിമല | ,, | 20 |
| 9 | J. സുധകുമാർ | മകൻ | 19 |
| 10 | J. ആനന്ദകുമാർ | ,, | 18 |
| 11 | യു. ജെയിംസ് | പിതാവ് | 92 |

മേൽപ്പറഞ്ഞ 2 മുതൽ 11 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവ് ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(6)

A5-4701/82. 1982 മാർച്ച് 8.

തിരുവനന്തപുരം ചീഫ് എഞ്ചിനീയർ ആഫീസിൽ സീനിയർ സൂപ്രണ്ടായി ജോലിനോക്കി പെൻഷൻവാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. T. S. വെങ്കിടാചലം അയ്യരുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശിക മുതലായവയും ശ്രീറാം ഗ്യാസ് സർവീസിൽ നിന്നും, സ്റേറററ് സെൻട്രൽ ലൈബ്രറിയിൽ നിന്നും മററും കിട്ടുവാനുള്ള 2,500 രൂപയ്ക്കു താഴെ വരുന്ന തുക വാങ്ങുന്നതിനും ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നുകാണിച്ച് വഞ്ചിയൂർ ഗ്രാമം പുത്തൻ തെരുവിൽ T. C. 41/111-ൽ താമസം ശ്രീമതി എ. ഭഗവതി അമ്മാൾ ബോധിപ്പിച്ച അപേക്ഷ മുട്ടത്തറ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററു കൊണ്ടും ടിയാൻ 25-8-1981-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ഭഗവതിയമ്മാൾ | ഭാര്യ | 56 |
| 2 | രാജം, ബി. | മകൾ | 30 |
| 3 | രാണി, ബി. | ,, | 28 |
| 4 | ശങ്കർ, വി. | മകൻ | 26 |

മേൽപ്പറഞ്ഞ 2 മുതൽ 4 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല അതനുസരിച്ചു അവകാശ സർട്ടിഫിക്കറ്റു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
തിരുവനന്തപുരം. തഹശീൽദാർ.

## Chirayinkil Taluk

ചിറയിൻകീഴ് താലൂക്കു കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ.

(1)

ബി6-12/82. 1982 മാർച്ച് 3.

ഒറ്റൂർ വില്ലേജിൽ, മൂങ്ങോടു പൂവാലി വിളാകത്തു വീട്ടിൽ ശ്രീ. അൽഫോൺസ് പെരേര സിങ്കപ്പൂർ വച്ചു മരണപ്പെട്ടുപോയി എന്നും, പരേതന് വൃക്ഷനഷ്ടമിനത്തിൽ കേരള സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡിൽ നിന്നും കിട്ടുവാനുള്ള 2,500 രൂപായിൽ താഴെ മാത്രം വരുന്ന തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്നും വിവരിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി മേരി പെരേര ബോധിപ്പിച്ച അപേക്ഷ ഒറ്റൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ, ശ്രീ. അൽഫോൺസ് പെരേര 23-11-1979-ൽ മരണപ്പെട്ടു പോയതായും, പരേതന് ടി ഇനത്തിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) ശ്രീമതി മേരി പെരേരയും സന്താനങ്ങളായ (2) മേരി മാർട്ടിൻ (23 വയസ്സ്), (3) മേരി എലിസബത്ത് (21 വയസ്സ്), (4) മൈക്കൾ പെരേര (20 വയസ്സ്), (5) മാർട്ടിൻ പെരേര (19 വയസ്സ്) എന്നിവരും മാത്രമാണെന്നും മറ്റു അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും രണ്ടുമുതൽ അഞ്ചുവരെ കക്ഷികൾ അവരുടെ അവകാശം ഒന്നാം കക്ഷി പേരിൽ ഒഴിഞ്ഞു കൊണ്ട് സമ്മതമൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും പരേതന് ടി ഇനത്തിൽ ലഭിക്കുവാനുള്ള തുക കിട്ടുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി മേരി പെരേര മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതിമുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പറ്റി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

B6-11/82. 1982 ഫെബ്രുവരി 15.

പഴയകുന്നുമ്മേൽ വില്ലേജിൽ അടയമൺ ദേശത്ത് കുവത്താം പച്ചയിൽ വീട്ടിൽ ശ്രീ. എ. അബ്ദൽ റസ്സാക്ക് മരണപ്പെട്ടുപോയതായും പരേതൻ ഫെഡറൽ ബാങ്കിന്റെ കിളിമാനൂർ ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുക തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്നും വിവരിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി ആഷ്യാ ഉമ്മാൾ പാത്തുമുത്ത് ബോധിപ്പിച്ച അപേക്ഷ പഴയകുന്നുമ്മേൽ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. എ. അബ്ദൽ റസ്സാക്ക് 22-10-1981-ൽ മരണപ്പെട്ടുപോയതായും പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരികെ കിട്ടുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) ശ്രീമതി ആഷ്യാ ഉമ്മാൾ പാത്തുമുത്തുവും സന്താനങ്ങളായ (2) ആരിഫാ ബീവി (25 വയസ്സ്) (3) റുഹാലത്തുബീവി (23 വയസ്സ്) (4) ബദിജാബീവി (21 വയസ്സ്) (5) സുലൈഖാബീവി (19 വയസ്സ്) (6) കമറുദ്ദീൻ (17 വയസ്സ്) (7) അബ്ദൽ മജീദ് (14 വയസ്സ്) എന്നിവരും പരേതന്റെ മാതാപിതാക്കളായ (8) അസനാരുപിള്ള (9) മറിയം ബീവി എന്നിവരും മാത്രമാണെന്നും മറ്റു അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും മൈനറുകളായ ആറും ഏഴും കക്ഷികൾ അപേക്ഷാകക്ഷിയുടെ പരിപൂർണ്ണ സംരക്ഷണയിലായതിനാലും രണ്ടു മുതൽ അഞ്ചുവരെ കക്ഷികളും എട്ടും ഒൻപതും കക്ഷികളും അവരുടെ അവകാശം കൂടി ഒന്നാം കക്ഷിയുടെ പേരിൽ ഒഴിഞ്ഞുകൊണ്ട് മൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി ആഷ്യാ ഉമ്മാൾ പാത്തുമുത്തു മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പറ്റി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

ചിറയിൻകീഴ്, എസ്. പ്രജാപതി,
ആറ്റിങ്ങൽ. തഹശീൽദാർ.

# QUILON DISTRICT

## വാഹന ലേല പരസ്യം

നമ്പർ ഡി3-11046/80. 1982 മാർച്ച് 18.

കൊല്ലം ജില്ലാ കളക്ടറേറ്റിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

താഴെ വിവരിക്കുന്ന സർക്കാർ ഉടമയിലുള്ള വാഹനങ്ങൾ 1982 ഏപ്രിൽ മാസം 28-ാം തീയതി പകൽ 2 മണിക്ക് കൊല്ലം ജില്ലാ കളക്ടറേറ്റ് കോമ്പൗണ്ടിൽ വച്ച് ഡെപ്യൂട്ടി കളക്ടർ (ജനറൽ) പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതാണ്. മേൽ പറഞ്ഞ തീയതി വല്ല കാരണവശാലും അവധി ദിവസമാവുകയാണെങ്കിൽ അതിനടുത്ത ദിവസം അതേസമയത്ത് ലേലം നടത്തുന്നതായിരിക്കും.

ഓരോ വാഹനവും ഇപ്പോഴുള്ള നിലയിലും സ്ഥിതിയിലും ലേലം ചെയ്യുന്നതാണ്. വാഹനങ്ങൾ ലേല തീയതിക്ക് തലേദിവസം വരെ പരിശോധനക്കായി ലേലസ്ഥലമായ ജില്ലാ കളക്ടറേറ്റ് പരിസരത്ത് സൂക്ഷിക്കുന്നതും ലേലത്തിൽ പങ്കുകൊള്ളുവാൻ താൽപ്പര്യമുള്ളവർക്ക് ലേലതീയതിക്ക് മുൻപുള്ള പ്രവർത്തി ദിവസങ്ങളിൽ ഡെപ്യൂട്ടി കളക്ടറു (ജനറൽ) ടെ അനുവാദത്തോടുകൂടി വാഹനങ്ങൾ പരിശോധിക്കാവുന്നതും ആണ്. യാതൊരു കാരണവശാലും വാഹനങ്ങൾ ഓടിച്ചുനോക്കുവാനോ, അതിന്റെ ഭാഗങ്ങൾ അഴിച്ചുനോക്കുവാനോ അനുവദിക്കുന്നതല്ല.

ലേലം തുടങ്ങുന്നതിന് ഒരു മണിക്കൂർ മുൻപായി ലേലത്തിൽ പങ്കുകൊള്ളുവാൻ താൽപര്യമുള്ളവർ ഓരോ വാഹനത്തിനും നിരതദ്രവ്യമായി 500 രൂപാ (അഞ്ഞൂറു രൂപ) ലേലം നടത്തുന്ന ഉദ്യോഗസ്ഥൻവശം ഏൽപ്പിക്കേണ്ടതാണ്. ഏറ്റവും കൂടുതൽ സംഖ്യയ്ക്ക് ലേലം വിളിക്കുന്ന ആൾ ലേലം കഴിഞ്ഞാലുടൻ ലേലതുകയുടെ 50 ശതമാനം നിരതദ്രവ്യമുൾപ്പെടെ വരുന്ന തുക രൊക്കം പണമായി ഉടൻതന്നെ അടയ്ക്കേണ്ടതാണ്. ലേലത്തിൽ

പങ്കെടുത്ത മറ്റുള്ളവരുടെ നിരതദ്രവ്യം അപ്പോൾതന്നെ മടക്കി കൊടുക്കുന്നതാണ്.

ലേലം സ്ഥിരപ്പെടുത്തൽ അധികാരപ്പെട്ട ഉദ്യോഗസ്ഥന്റെ സ്ഥിരീകരണത്തിന് വിധേയമായിരിക്കും. ലേലം പിടിക്കുന്ന ആൾ ലേലം സ്ഥിരപ്പെടുത്തിയതിന്റെ വിവരം ലഭിച്ചു മൂന്നു ദിവസത്തിനുള്ളിൽ ബാക്കി ലേലത്തുകയും വിൽപ്പന നികുതിയും ഉൾപ്പെടെയുള്ള മുഴുവൻ തുകയും കൊല്ലം കളക്ടറേറ്റിൽ ശിരസ്തദാർ പക്കൽ അടയ്ക്കുകയും വാഹനം സ്വന്തം ചെലവിൽ ബന്ധപ്പെട്ട ഉദ്യോഗസ്ഥന്റെ അനുവാദത്തോടെ നീക്കം ചെയ്യേണ്ടതുമാണ്. ഇത് സംബന്ധമായ ഇടപാടുകൾക്ക് ചെക്കുകൾ സ്വീകരിക്കുന്നതല്ല.

മേൽപ്പറഞ്ഞ വ്യവസ്ഥകൾ പാലിക്കാത്തപക്ഷം മുൻ ലേലക്കാരന്റെ ചെലവിലും ഉത്തരവാദിത്വത്തിലും വാഹനങ്ങൾ പുനർ ലേലം ചെയ്യുന്നതും അങ്ങനെ ചെയ്താൽ ഗവൺമെന്റിനുണ്ടാകാവുന്ന നഷ്ടം മുൻ ലേലക്കാരനിൽ നിന്നും ഈടാക്കുന്നതുമാണ്. എന്നാൽ വീണ്ടും ലേലം ചെയ്യുന്നതിൽനിന്നും സർക്കാരിനുണ്ടാകാവുന്ന ലാഭത്തിന് ആദ്യലേലക്കാരന് അവകാശം ഉണ്ടായിരിക്കുന്നതല്ല. ലേലാനുബന്ധങ്ങൾ ലംഘിക്കപ്പെടുന്ന പക്ഷം മുന്നറിയിപ്പുകൂടാതെ തന്നെ ലേലം റദ്ദു ചെയ്യുന്നതും അടച്ച മുഴുവൻ തുകയും ഗവൺമെന്റിലേക്ക് മുതൽ കൂട്ടുന്നതുമാണ്.

ലേലം നിലവിലുള്ള നിബന്ധനകൾ അനുസരിച്ച് നടത്തപ്പെടുന്നതായിരിക്കും. ലേല തീയതിയും സമയവും കൊല്ലം ജില്ലാ കളക്ടറുടെ വിവേചനാധികാരം ഉപയോഗിച്ച് മാററിവയ്ക്കപ്പെടാവുന്നതാണ്. യാതൊരു കാരണവും കാണിക്കാതെ ലേലം നടത്തുന്ന ഉദ്യോഗസ്ഥനോ കൊല്ലം ജില്ലാ കളക്ടർക്കോ ഏത് സമയത്തും ലേലം റദ്ദു ചെയ്യാവുന്നതുമാണ്. ലേല നിബന്ധനകൾ ലേലം നടത്തുന്ന ഉദ്യോഗസ്ഥന് യുക്തമെന്നു തോന്നുന്നപക്ഷം യാതൊരു കാരണവും കാണിക്കാതെയും മുന്നറിയിപ്പുകൂടാതെയും മാററാവുന്നതാണ്.

ലേലം ചെയ്യുന്ന വാഹനങ്ങളുടെ വിവരം

1. KLT. 8355 (RTO, Quilon) — Willy's Jeep 1966 Model
2. KLQ. 4778 Dist. Industries Centre, Quilon. — ,,
3. KLT 8601 Block Office, Anchal ,, — ,,

(ഒപ്പ്)
ജില്ലാ കളക്ടർക്കുവേണ്ടി
കൊല്ലം. ഡെപ്യൂട്ടി കളക്ടർ (ജനറൽ).

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

സി2. 737/82. 1982 മാർച്ച് 1.

കൊല്ലം താലൂക്കിൽ, ഇരവിപുരം വില്ലേജിൽ മുണ്ടയ്ക്കൽ വാർഡിൽ അസീസി നഗറിൽ (മുറി നമ്പർ 12) താമസിച്ചു വരവെ മരണമടഞ്ഞ ശ്രീ. അഗസ്റ്റിൻ എ. ലോമ്പേക്ക് മിലിട്ടറി പെൻഷൻ കുടിശ്ശിക ഇനത്തിൽ ലഭിക്കുവാനുള്ള രണ്ടായിരത്തി അഞ്ഞൂറു രൂപയിൽ താഴെയുള്ള തുക വാങ്ങാനായി ടി വീട്ടിൽ ശ്രീമതി ബർലീലാ ലോമ്പോ, ബോധിപ്പിച്ചുവന്ന അപേക്ഷ ഇരവിപുരം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. അഗസ്റ്റിൻ എ. ലോമ്പോ 25-3-1981-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ബർലീലാ ലോമ്പോ | ഭാര്യ | |
| 2 | എ. ഓമന | മകൾ | 22 |
| 3 | മാജു | മകൻ | 20 |
| 4 | സ്റ്റീഫൻ | മകൻ | 19 |
| 5 | ഫ്രാൻസിസ് | ,, | 14 |
| 6 | സെബാസ്റ്റ്യൻ | ,, | 10 |
| 7 | പീറ്റർ | ,, | 7 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ട്, മൂന്ന്, നാല് കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴിനൽകി ഹാജരാക്കിയിട്ടുണ്ട്. അഞ്ച്, ആറ്, ഏഴ് കക്ഷികൾ മൈനറുകളും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങാനുള്ള ഏകാവകാശി ശ്രീമതി ബർലീലാ ലോമ്പോ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ഏതെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

സി2. 22219/81. 1982 മാർച്ച് 1.

കൊല്ലം താലൂക്കിൽ, ശക്തികുളങ്ങര വില്ലേജിൽ സന്ധ്യാഭവനത്തിൽ ശ്രീ. എൻ. ഭാസ്കരൻ, കേരളാ സ്റേററ്റ് ഇലക്ട്രിസിറ്റി ബോർഡിൽ അസിസ്റ്റന്റ് ലൈൻമാനായി എറണാകുളം, ഗിരിനഗർ സെക്ഷനിൽ ജോലി നോക്കിവരവെ മരണമടഞ്ഞതായും ടിയാന് ശമ്പളം, ബോണസ്, മററ് അവകാശങ്ങൾ എന്നീ ഇനങ്ങളിൽ ലഭിക്കുവാനുള്ള 1,350 രൂപായോളം വരുന്ന തുക വാങ്ങുന്നതിനായി ടി വീട്ടിൽ ശ്രീമതി ഡി. സത്യവതി ബോധിപ്പിച്ചുവന്ന അപേക്ഷ ശക്തികുളങ്ങര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി, അതിൻപ്രകാരം ശ്രീ. എൻ. ഭാസ്കരൻ 14-8-1981-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഡി. സത്യവതി | ഭാര്യ | |
| 2 | ബിന്ദു | മകൾ | 13 |
| 3 | സിന്ധു | ,, | 11 |
| 4 | സന്ധ്യ | ,, | 8 |
| 5 | കാർത്ത്യായനി | മാതാവ് | |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ അഞ്ചാംപേരുകാരി തനിക്കുള്ള അവകാശം ഒന്നാംപേരുകാരിക്ക് ഒഴിഞ്ഞു കൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. രണ്ടു മുതൽ നാലുവരെ പേരുകാർ മൈനറുകളും ഒന്നാംപേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നവരുമാകുന്നു. ആകയാൽ പരേതന് ഇലക്ട്രിസിറ്റി ബോർഡിൽ നിന്നും ലഭിക്കുവാനുള്ള അവകാശങ്ങൾ വാങ്ങുവാനുള്ള ഏകാവകാശി ശ്രീമതി ഡി. സത്യവതി മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ഏതെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(3)

സി2-18069/81. 1982 ഫെബ്രുവരി 16.

അദ്ധ്യാപകവൃത്തിയിൽ നിന്നും പെൻഷൻപററി, പെൻഷൻ വാങ്ങിവരവെ മരണമടഞ്ഞ, കൊല്ലം താലൂക്കിൽ, തൃക്കരുവാ വില്ലേജിൽ, ഞാറയ്ക്കൽ ചേരിയിൽ, കുന്നുവിള വീട്ടിൽ ശ്രീ. കെ. നാരായണന് പെൻഷൻ കുടിശ്ശിക ഇനത്തിൽ കൊല്ലം സബ് ട്രഷറിയിൽ നിന്നും ലഭിക്കുവാനുള്ള 250 രൂപ വാങ്ങുവാനായി ടി വീട്ടിൽ ശ്രീമതി ജാനകിയും മക്കൾ സുരേന്ദ്രബാബുവും, രവീന്ദ്രബാബുവും ലളിതാഭായിയും കൂടി ബോധിപ്പിച്ച അപേക്ഷ തൃക്കരുവാ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി, അതിൻപ്രകാരം ശ്രീ. കെ. നാരായണൻ 1-4-1981-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. ജാനകി | ഭാര്യ | |
| 2 | എൻ. സുരേന്ദ്രബാബു | മകൻ | 48 |
| 3 | എൻ. രവീന്ദ്രബാബു | ,, | 45 |
| 4 | എൻ. രാജൻ | ,, | 41 |
| 5 | എൻ. ലളിതാബായി | മകൾ | 33 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ട്, മൂന്ന്, അഞ്ച് പേരുകാർ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. 1979-ൽ തൃക്കടവൂർ സബ് രജിസ്ട്രാറാഫീസിലെ 57-ാം നമ്പർ അവകാശ ഒഴിവ്കുറി ആധാരപ്രകാരം നാലാം കക്ഷി തനിക്കുള്ള അവകാശം കുടുംബത്തിന് ഒഴിഞ്ഞുകൊടുത്തിട്ടുണ്ട്. ആകയാൽ ടി തുക വാങ്ങാനുള്ള ഏകാവകാശി ശ്രീമതി പി. ജാനകി മാത്രമാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും, ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(4)

സി2-1728/81. 1982 ഫെബ്രുവരി 23.

കൊല്ലം താലൂക്കിൽ കൊല്ലം ഈസ്ററ് വില്ലേജിൽ ആശ്രാമം വാർഡിൽ ശ്രീകൃഷ്ണനിലയത്തിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. എസ്. ഹരിഹരഅയ്യർക്ക് പെൻഷൻ കുടിശ്ശിക ഇനത്തിലും, ബാങ്ക് ഡിപ്പോസിററ് ഇനത്തിലും കൂടി കിട്ടുവാനുള്ള 2,500 രൂപ ഉൾപ്പെടെ വരുന്ന തുക വാങ്ങുവാനായി ടി വീട്ടിൽ ശ്രീമതി പാർവതി അമ്മാൾ ബോധിപ്പിച്ചുവന്ന അപേക്ഷ കൊല്ലം ഈസ്ററ് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. ഹരിഹരഅയ്യർ 21-2-1979-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | പാർവതി അമ്മാൾ | ഭാര്യ |
| 2 | എച്ച്. എസ്. മണി | മകൻ |
| 3 | എച്ച്. കുളത്തുമണി | ,, |
| 4 | എച്ച്. ലക്ഷ്മിഅമ്മാൾ | മകൾ |
| 5 | എച്ച്. സരസ്വതി അമ്മാൾ | ,, |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടു മുതൽ അഞ്ചു വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങാനുള്ള ഏകാവകാശി ശ്രീമതി കെ. പാർവതി അമ്മാൾ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(5)

സി2-1362/82. 1982 മാർച്ച് 1.

കൊല്ലം താലൂക്കിൽ, പൂതക്കുളം വില്ലേജിൽ ഇടയാടിയിൽ, ലക്ഷ്മി ഭവനിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. കെ. രാഘവൻ പിള്ള സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പരവൂർ ബ്രാഞ്ചിൽ ജി. എൽ. 303/80-ാം നമ്പരായി 1,500 രൂപായ്ക്ക് പണയംവച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിലേക്കായി ടി വീട്ടിൽ ശ്രീമതി ബി. ദേവകി അമ്മ ബോധിപ്പിച്ചുവന്ന അപേക്ഷ, പൂതക്കുളം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി, അതിൻപ്രകാരം ശ്രീ. കെ. രാഘവൻപിള്ള 26-10-1980-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ബി. ദേവകി അമ്മ | ഭാര്യ | 48 |
| 2 | സുഭാഷ് | മകൻ | 27 |
| 3 | സുരേഷ് | ,, | 24 |
| 4 | സുജാത | മകൾ | 19 |
| 5 | സുനിത | ,, | 15 |
| 6 | സുഗുണൻ | മകൻ | 12 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. ആകയാൽ പരേതൻ പണയം വെച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുവാനുള്ള അവകാശികൾ മുകളിൽ പറഞ്ഞിരിക്കുന്ന ഒന്നു മുതൽ ആറു വരെ പേരുകാർ മാത്രമാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധികഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(6)

സി2-22822/81. 1982 മാർച്ച് 1.

കൊല്ലം താലൂക്കിൽ, പെരിനാട് വില്ലേജിൽ ചിററയത്ത് ചേരിയിൽ ചരുവിള വീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. കൃഷ്ണൻ നായർ, ഇലക്ട്രിസിററി ബോർഡിൽ, ഡിബഞ്ചർ സ്കീമിൽ നിക്ഷേപിച്ചിട്ടുള്ള 200 രൂപ തിരികെ വാങ്ങുന്നതിലേക്ക് ടി വീട്ടിൽ ശ്രീമതി കെ. എൽ. ഭാർഗ്ഗവി അമ്മ ബോധിപ്പിച്ചുവന്ന അപേക്ഷ പെരിനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. കൃഷ്ണൻ നായർ 22-1-1978-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. എൽ. ഭാർഗ്ഗവി അമ്മ | ഭാര്യ | |
| 2 | ലളിത | മകൾ | 31 |
| 3 | സുമതി | ,, | 28 |
| 4 | വസന്തകുമാരി | ,, | 23 |
| 5 | രാജമോഹൻ | മകൻ | 15 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ട്, മൂന്ന്, നാല്

കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. അഞ്ചാം പേരുകാരൻ മൈനറും, ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതും ആകുന്നു. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങാനുള്ള ഏകാവകാശി ശ്രീമതി കെ. എൻ. ഭാർഗ്ഗവി അമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽമാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

കൊല്ലം. (ഒപ്പ്)
തഹശീൽദാർ.

## Karunagappally Taluk

പരസ്യം

(1)

നമ്പർ സി2-10305/81. 1982 ഫെബ്രുവരി 16.

കരുനാഗപ്പള്ളി താലൂക്കിൽ ചവറ പകുതിയിൽ മനാംപള്ളി മുറിയിൽ ചെട്ടിയേരത്തു വീട്ടിൽ പരേതയായ ഡി. കമലമ്മ, തിരുവനന്തപുരം റവന്യൂ ബോർഡ് ആഫീസിൽ ജോലി ചെയ്തിരുന്ന ഇനത്തിൽ കിട്ടുവാനുള്ള ശമ്പള കുടിശ്ശിക മുതലായ ഇനങ്ങളിൽ ഉള്ള 2,500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനും കാനറ ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനും വേണ്ടി അവകാശ സർട്ടിഫിക്കറ്റിനായി പരേതയുടെ മാതാവ് ടി വീട്ടിൽ ഭാഗീരഥി അമ്മ ബോധിപ്പിച്ച അപേക്ഷയിന്മേൽ ചവറ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ടി കമലമ്മ 26-4-1981-ൽ മരിച്ചുപോയിയെന്നും മരണസമയത്ത് പരേത അവിവാഹിതയായിരുന്നുവെന്നും അവകാശികളായി പരേതയുടെ മാതാവായ ടി ഭാഗീരഥി അമ്മ മാത്രമാണുള്ളതെന്ന് ബോദ്ധ്യമായിരിക്കുന്നതിനാൽ ടി തുകകൾ വാങ്ങുന്നതിനും സ്വർണ്ണാഭരണങ്ങൾ തിരിച്ചെടുക്കുന്നതിനുമുള്ള നിയമാനുസൃത അവകാശി ടി ഭാഗീരഥിയമ്മ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി2. 4871/81. 1982 ഫെബ്രുവരി 16.

കരുനാഗപ്പള്ളി താലൂക്കിൽ കൃഷ്ണപുരം വില്ലേജിൽ ഞക്കനാൽ മുറിയിൽ കുററിയിൽ വീട്ടിൽ പരേതനായ വർഗ്ഗീസ് ഓച്ചിറ സബ് രജിസ്ട്രാർ ആഫീസിൽ പാർട്ട്ടൈം സ്വീപ്പറായി ജോലി നോക്കിയിരുന്ന ഇനത്തിൽ കിട്ടുവാനുള്ള ശമ്പള കുടിശ്ശിക മുതലായവ വാങ്ങുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററിനായി പരേതന്റെ മകൾ ടി വീട്ടിൽ തങ്കമ്മ ബോധിപ്പിച്ച അപേക്ഷ കൃഷ്ണപുരം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ടി വർഗ്ഗീസ് 3-7-1980-ൽ മരിച്ചുപോയി എന്നും അവകാശികളായി ടി തങ്കമ്മയും 48 വയസുള്ള കുഞ്ഞമ്മയും 45 വയസുള്ള ചിന്നമ്മയും 40 വയസ്സുള്ള കുഞ്ഞുകുഞ്ഞമ്മയും മാത്രമേ ഉള്ളു എന്ന് ബോദ്ധ്യമായതിനാലും മററവകാശികൾ 3 പേരും അവരുടെ അവകാശങ്ങൾ അപേക്ഷകയ്ക്കു വേണ്ടിഒഴിഞ്ഞു കൊടുത്തുകൊണ്ട് മൊഴി രേഖപ്പെടുത്തിയതിനാലും ടി തുക വാങ്ങുന്നതിനുള്ള നിയമാവകാശി ടി തങ്കമ്മ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കികൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കരുനാഗപ്പള്ളി. (ഒപ്പ്)
തഹശീൽദാർ.

## Kottarakkara Taluk

പരസ്യം

എ6-14475/81. 1982 ഫെബ്രുവരി 20.

കൊട്ടാരക്കര താലൂക്കിൽ പവിത്രേശ്വരം വില്ലേജിൽ കിഴക്കേമാറനാട്ട് മുറിയിൽ തെക്കേചെരുവിള വീട്ടിൽ ആർ. പത്മനാഭൻ 22-8-1981-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതൻ ഒരു റിട്ടയേർഡ് അദ്ധ്യാപകനായിരുന്നു. പരേതന് അവകാശപ്പെട്ടു സർക്കാരിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശികയും മററാനുകൂല്യങ്ങളും കൈപ്പററുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ ശ്രീമതി വെള്ളയമ്മ നല്ലമ്മ കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാണ്. ടി അപേക്ഷയിന്മേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെപ്പറയുന്നവർ മാത്രമാണുള്ളതെന്ന് കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | വെള്ളയമ്മ നല്ലമ്മ | ഭാര്യ | 52 |
| 2 | നടരാജൻ | മകൻ | 30 |
| 3 | സുമതി | മകൾ | 27 |

മുകളിൽ പറയുന്ന 3-ാം കക്ഷി തനിക്കുള്ള അവകാശം 1-ാം കക്ഷി കൈപ്പററുന്നതിന് സമ്മതിച്ചു മൊഴി നൽകിയിട്ടുണ്ട്. രണ്ടാം കക്ഷി ഒരു മാനസികരോഗിയാണ്. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. ആയതിനാൽ പരേതന് അവകാശപ്പെട്ട പെൻഷൻ കുടിശിക, മററാനുകൂല്യങ്ങൾ എന്നീ നിലയിൽ കിട്ടാനുള്ള 2,500 രൂപ (രണ്ടായിരത്തി അഞ്ഞൂറ് രൂപ) യിൽ താഴെയുള്ള തുക കൈപ്പററുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യ ശ്രീമതി വെള്ളയമ്മ നല്ലമ്മ മാത്രമാണെന്നു കാണിച്ചു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനുള്ളിൽ കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപം പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, എൻ. ഉണ്ണികൃഷ്ണൻ നായർ,
കൊട്ടാരക്കര. തഹശീൽദാർ.

# ALLEPPEY DISTRICT

## Karthigapally Taluk

പരസ്യം

(1)

നമ്പർ എച്ച്. എസ്. സി. 2/82. 1982 ഫെബ്രുവരി 20.

കാർത്തികപ്പള്ളി താലൂക്കിൽ പള്ളിപ്പാട് വില്ലേജിൽ വഴുതാനം മുറിയിൽ കുറിയ്ക്കാട്ടു വീട്ടിൽ എം. ഹരീന്ദ്രൻ നായർ തന്റെ ഭാര്യ പി. പൊന്നമ്മ 24-8-1981-ൽ മരിച്ചുപോയി എന്നും പരേത സ്റേറററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പള്ളിപ്പാട് ശാഖയിൽ ജി. എൽ. 1055/81-ാം നമ്പരിൽ 2,000 രൂപയുടെ സ്വർണ്ണ ഉരുപ്പടികൾ പണയം വച്ചത് തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പള്ളിപ്പാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി

പൊന്നമ്മ 24-8-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭർത്താവ് എം. ഹരീന്ദ്രൻ നായർ മകൻ ഗണേനർ മനോജ് എന്നീ രണ്ടു പേരിൽ മകൻ മനോജ് പിതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേത മുകളിൽ പറഞ്ഞ സ്വർണ്ണ ഉരുപ്പടികൾ പണയം വച്ചത് തിരികെ വാങ്ങുന്നതിന് അവകാശി ഭർത്താവ് എം. ഹരീന്ദ്രൻ നായർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ എച്ച്.എസ്.സി. 75/81. 1982 ഫെബ്രുവരി 20.

കാർത്തികപ്പള്ളി താലൂക്കിൽ പുതുപ്പള്ളി വില്ലേജിൽ ഗോവിന്ദമുട്ടം മുറിയിൽ മങ്ങാട്ടു വീട്ടിൽ കുട്ടി മകൻ രാജേന്ദ്രൻ തന്റെ പിതാവ് ടി യിൽ എൻ. കുട്ടി 7-5-1976-ൽ മരിച്ചുപോയി എന്നും പരേതൻ 1965-ൽ എം. എസ്. 042183-ാം നമ്പർ പ്രകാരം 2 ഗ്രാം സ്വർണ്ണ ബോണ്ടും, 1967-ൽ എം. എസ്. 002624-ാം നമ്പരിൽ 100 രൂപയുടെ ബോണ്ടും, 1968-ൽ എം. എസ്. 021330-ാം നമ്പരിൽ 100 രൂപയുടെ ബോണ്ടും ഉൾപ്പെടെ 2,500 രൂപായിൽ താഴെയുള്ള ബോണ്ട് തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുതുപ്പള്ളി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എൻ. കുട്ടി 7-5-1976-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ വി. സരോജനി, മക്കൾ കെ. നരേന്ദ്രൻ, കെ. രാജേന്ദ്രൻ, കെ. എസ്. നിർമ്മലാകുമാരി, കെ. മഹേന്ദ്രൻ എന്നീ 5 പേർ മാത്രമേയുള്ളുവെന്നും ഭാര്യ വി. സരോജനിയും മക്കൾ കെ. നരേന്ദ്രൻ, കെ. എസ്. നിർമ്മലാകുമാരി, കെ. മഹേന്ദ്രൻ, എന്നീ നാലുപേരുടെ അവകാശം കെ. രാജേന്ദ്രന് ഒഴിഞ്ഞുകൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ ബോണ്ടിന്റെ വില വാങ്ങുന്നതിന് അവകാശി മകൻ കെ. രാജേന്ദ്രൻ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

No. H. S. C. 79/81. 1982 ഫെബ്രുവരി 20.

കാർത്തികപ്പള്ളി താലൂക്കിൽ പത്തിയൂർ വില്ലേജിൽ ഏവൂർ തെക്കുംമുറിയിൽ ജഗത് നിവാസിൽ ജി. ജഗദമ്മ തന്റെ ഭർത്താവ് കെ. എൻ. ഗോപാലകൃഷ്ണൻ നായർ 24-11-1981-ൽ മരിച്ചുപോയിഎന്നും പരേതന് ഇ എക്സ്. 6568302 എച്ച്. എ. വി. ബുക്ക് പ്രകാരം മിലിട്ടറി പെൻഷൻ കുടിശികയിനത്തിൽ 500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പത്തിയൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. എൻ. ഗോപാലകൃഷ്ണൻ നായർ 24-11-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ ജി. ജഗദമ്മ മക്കൾ സുരേഷ്കുമാർ, മൈനറുകൾ ജഗദീശ്കുമാർ, ജി. അജിത്കുമാർ, മാതാവ് ദേവകിയമ്മ എന്നീ ആറു പേരിൽ ദേവകിയമ്മയും, മകൻ സുരേഷ്കുമാറും അവരുടെ അവകാശം രേഖാമൂലം ജഗദമ്മയ്ക്ക് കൊടുത്തിരിക്കുന്നു എന്നും മൈനർ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശി ഭാര്യ ജി. ജഗദമ്മ മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

കാർത്തികപ്പള്ളി. എം. കെ. നാരായണൻ,
തഹശിൽദാർ.

## പ്രഖ്യാപനത്തിൽ തിരുത്തൽ

നമ്പർ. എച്ച്. എസ്. സി. 78/81, 70/81, 66/81, 82/81. 1982 മാർച്ച് 10.

ആലപ്പുഴ ജില്ലയിൽ കാർത്തികപ്പള്ളി താലൂക്കിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിനുവേണ്ടി എച്ച്. എസ്. സി. 78/81, 70/81, 66/81, 82/81 എന്നീ നമ്പരുകളിൽ അയച്ച പരസ്യപ്രകാരം 2-2-1982 ലെ കേരളാ ഗസറ്റ് 3-ാം വിഭാഗം റവന്യൂ ബോർഡു ഷീറ്റിൽ 231-ാം നമ്പർ പേജിൽ ആലപ്പുഴ ജില്ല, കരുനാഗപ്പള്ളി താലൂക്ക് എന്നുള്ളത് കാർത്തികപ്പള്ളി താലൂക്ക് എന്ന് തിരുത്തൽ വരുത്തി വായിക്കുക.

താലൂക്കാഫീസ്, എം. കെ. നാരായണൻ,
കാർത്തികപ്പള്ളി. തഹശിൽദാർ.

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

നമ്പർ സി3-14393/81. 1982 ജനുവരി 30.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട് തെക്ക് വില്ലേജിൽ പവ്വർ ഹൗസ് വാർഡിൽ, ക്യാന്റിൽഹൗസിൽ ശ്രീമതി എ. പുഷ്പത്തമ്മാൾ തന്റെ മകനായ ശ്രീ. എം. മൈക്കിൾദാസ് ഹെൽത്ത് അസിസ്റ്റന്റ് ആയി ജോലി നോക്കിവരവെ 14-11-1980-ൽ മരിച്ചുപോയി എന്നും പരേതന് ലഭിക്കുവാനുള്ള 2,450 രൂപയും കുടുംബപെൻഷനും ലഭിക്കുന്നതിനുള്ള അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ മകനായ ശ്രീ. എം. മൈക്കിൾദാസ് 14-11-1980-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെപ്പറയുന്നവർ ഉള്ളതായും.

| | | | വയസ് |
|---|---|---|---|
| 1 | എ. പുഷ്പത്തമ്മാൾ | മാതാവ് | 71 |
| 2 | രാജമ്മാൾ | സഹോദരി | 53 |
| 3 | പാപ്പമ്മാൾ | ,, | 51 |
| 4 | എം. ജ്ഞാനദാസ് | സഹോദരൻ | 48 |
| 5 | ഹൃദയദാസ് | ,, | 40 |
| 6 | സ്വർണ്ണമ്മാൾ | സഹോദരി | 45 |
| 7 | റോസ് സാരിഅമ്മാൾ | ,, | 38 |

ഇവരിൽ മക്കളായ 2 മുതൽ 7 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം മാതാവായ ശ്രീമതി എ. പുഷ്പത്തമ്മാളിന് ഒഴിഞ്ഞുകൊടുത്തു സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതിനാലും പരേതനായ ശ്രീ. എം. മൈക്കിൾദാസിന് ലഭിക്കുവാനുള്ള 2,450 രൂപയും കുടുംബപെൻഷനും കൈപ്പറ്റുന്നതിനുള്ള അവകാശസർട്ടിഫിക്കറ്റ് പരേതന്റെ മാതാവായ ശ്രീമതി എ. പുഷ്പത്തമ്മാൾ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

അമ്പലപ്പുഴ
താലൂക്കാഫീസ്, വി. ഗോവിന്ദൻകുട്ടി നമ്പ്യാർ—
ആലപ്പുഴ. തഹശീൽദാർ.

## Shertallai Taluk

ചേർത്തല താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

ഡി2-2091/82. 1982 മാർച്ച് 5.

ചേർത്തല താലൂക്കിൽ അരൂർ വില്ലേജിൽ എഴുപുന്ന മുറിയിൽ ലീല മഹാളിൽ ലോനപ്പൻ തരകൻ 27-6-1977-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും, ടിയാന്റെ പേരിൽ ചേർത്തല ലാന്റ് ട്രൈബ്യൂണലിൽനിന്നും കിട്ടുവാൻ ഉള്ള 2,500 രൂപക്ക് താഴെയുള്ള തുക വാങ്ങിഎടുക്കുന്നതിന് ആവശ്യമായ ഒരു സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ ലില്ലിക്കുട്ടി തരകസ്യാർബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശവിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മരണപ്പെട്ടുപോയ ശ്രീ, ലോനപ്പൻ തരകന് അവകാശികളായി ഉണ്ട് എന്നു ബോദ്ധ്യമായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ലില്ലിക്കുട്ടി തരകസ്യാർ | ഭാര്യ | 61 |
| 2 | അവിരാതരകൻ | മകൻ | 39 |
| 3 | മഹേഷ് തരകൻ | ,, | 33 |
| 4 | സുരേഷ് തരകൻ | ,, | 31 |
| 5 | നിർമ്മലാതരകസ്യാർ | മകൾ | 37 |
| 6 | അമുനാതരകസ്യാർ | ,, | 35 |
| 7 | ഫിലോമിന തരകസ്യാർ | ,, | 33 |

ചേർത്തല ലാന്റ് ട്രൈബ്യൂണലിൽനിന്നും മരണപ്പെട്ടുപോയ ശ്രീ. ലോനപ്പൻതരകന്റെ പേരിൽ കിട്ടുവാനുള്ള തുക ഒന്നാം പേരുകാരിയായ ലില്ലിക്കുട്ടി തരകസ്യാർ വാങ്ങി എടുക്കുന്നതിന് 2 മുതൽ 7 വരെ പേരുകാർക്ക് ആക്ഷേപമില്ലാ എന്ന് രേഖാമൂലം അറിയിച്ചിട്ടുണ്ട്. ആകയാൽ അരൂർ വില്ലേജിൽ എഴുപുന്ന മുറിയിൽ ലീല മഹാളിൽ ലോനപ്പൻതരകന്റെ പേരിൽ ചേർത്തല ലാന്റ് ട്രൈബ്യൂണലിൽനിന്നും കിട്ടുവാനുള്ള തുക ടിയിൽ ലില്ലിക്കുട്ടി തരകസ്യാർ വാങ്ങി എടുക്കുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം ഗസററിൽ വരുന്ന തീയതി തൊട്ട് മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരാക്കിക്കൊള്ളണം. നിശ്ചിത സമയത്തിനുശേഷം കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
ചേർത്തല.

(ഒപ്പ്)
തഹശീൽദാർ.

---

## Kuttanad Taluk

കുട്ടനാട് താലൂക്ക് ഓഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

എ2-1115/82. 1982 ഫെബ്രുവരി 26.

വെളിയനാടു വില്ലേജിൽ കിടങ്ങറ മുറിയിൽ വരാപ്പുഴ പുത്തൻ പുരയ്ക്കൽ പി. കെ. ദാമോദരൻ പിള്ള 15-8-1981-ൽ മരിച്ചുപോയിട്ടുള്ളതിനാൽ ടിയാന്റെ പേരിൽ 13-5-1980-ൽ 447-ാം നമ്പരായി ഇൻഡ്യൻ ബാങ്കിന്റെ ചങ്ങനാശ്ശേരി ശാഖയിൽ 1500 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരികെ എടുക്കുന്നതിനുള്ള അവകാശിയാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് അപേക്ഷിച്ചുകൊണ്ട് ടിയിൽ ശ്രീമതി കെ. രാജമ്മ ഈ ഓഫീസിൽ സമർപ്പിച്ച അപേക്ഷ വെളിയനാട് വില്ലേജ് ഓഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയിൽ ദാമോദരൻ പിള്ള 15-8-1981-ൽ മരിച്ചുപോയിട്ടുള്ളതായും പരേതന് അവകാശികളായി താഴെ പേരു പറയുന്നവർ മാത്രം ഉള്ളതായും കാണുന്നു.

| | | |
|---|---|---|
| 1 | കെ. രാജമ്മ | ഭാര്യ |
| 2 | പി. ഡി. ബാലചന്ദ്രൻ | മകൻ |
| 3 | പി. ഡി. വിലാസിനി | മകൾ |
| 4 | പി. ഡി. ശശികുമാർ | മകൻ |
| 5 | പി. ഡി. ജലജമ്മ | മകൾ |

അവകാശികളിൽ രണ്ടു മുതൽ അഞ്ചുവരെയുള്ള പേരുകാർ 1500 രൂപക്ക് ഇൻഡ്യൻ ബാങ്കിന്റെ ചങ്ങനാശ്ശേരി ശാഖയിൽ പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരികെ എടുക്കുന്നതിനുള്ള അവർക്കുള്ള അവകാശം രേഖാമൂലം വിട്ടൊഴിഞ്ഞ് കെ. രാജമ്മയ്ക്ക് സമ്മതിച്ച് കൊടുത്തിട്ടുണ്ട്. ആകയാൽ വെളിയനാട് വില്ലേജിൽ കിടങ്ങറ മുറിയിൽ വരാപ്പുഴ പുത്തൻ പുരയ്ക്കൽ പി. കെ ദാമോദരൻ പിള്ളയുടെ പേരിൽ ഇൻഡ്യൻ ബാങ്കിന്റെ ചങ്ങനാശ്ശേരി ശാഖയിൽ 1500 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരികെ എടുക്കുന്നതിനുള്ള അവകാശി ടിയിൽ പരേതന്റെ ഭാര്യ ശ്രീമതി കെ. രാജമ്മയാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് നേരിട്ടു രേഖാമൂലം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

എ2-8178/82. 1982 ഫെബ്രുവരി 23.

പുളിങ്കുന്നു വില്ലേജിൽ കൊട്ടഭാഗം മുറിയിൽ മങ്കൊമ്പിൽ ഐരുക്കരി മഠത്തിൽ കെ. പരമേശ്വര പണിക്കർ മരിച്ചുപോയിട്ടുള്ളതിനാൽ ടിയാൻ മങ്കൊമ്പ് അസിസ്റ്റന്റ് എഡ്യൂക്കേഷൻ ഓഫീസിൽ പ്യൂണായി ജോലിനോക്കിയവകയിൽ ടി ഓഫീസിൽ നിന്നും ലഭിക്കുവാനുള്ള ഗ്രാററുവിററി, പെൻഷൻ, മുതലായ ഇനങ്ങളിലുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടിയിൽ കെ. പത്മാവതിയമ്മ മുതൽ പേർചേർന്ന് ഈ ഓഫീസിൽ സമർപ്പിച്ച അപേക്ഷ പുളിങ്കുന്നു വില്ലേജ് ഓഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയിൽ കെ. പരമേശ്വര പണിക്കർ 10-8-1981-ൽ മരിച്ചുപോയിട്ടുള്ളതായും, പരേതന് അവകാശികളായി താഴെ പേര് പറയുന്നവർ മാത്രമെയുള്ളൂവെന്നും കാണുന്നു.

| | | |
|---|---|---|
| 1 | കെ. ലീലാവതിയമ്മ | സഹോദരി |
| 2 | കെ. പത്മാവതിയമ്മ | ,, |
| 3 | കെ. ലളിതാഭായിയമ്മ | ,, |
| 4 | എ. കെ. ഭാസ്കര പണിക്കർ | സഹോദരൻ |

ടി പരേതനായ കെ. പരമേശ്വര പണിക്കർ അവിവാഹിതനായിരുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. ഒന്നും, മൂന്നും, നാലും, പേരുകാർ തങ്ങൾക്ക് ടി പരേതനായ പരമേശ്വരപണിക്കർക്ക് ലഭിക്കാനുള്ള സർക്കാർ ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള അവകാശം രേഖാമൂലം വിട്ടൊഴിഞ്ഞ് ശ്രീമതി കെ. പത്മാവതിയമ്മയ്ക്ക് സമ്മതിച്ചുകൊടുത്തിട്ടുണ്ട്. ആകയാൽ ടിയിൽ പരേതനായ കെ. പരമേശ്വര പണിക്കർക്ക് സർക്കാരിൽ നിന്നും ടി ഇനത്തിൽ ലഭിക്കാനുള്ള തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി പരേതനായ കെ. പരമേശ്വരപണിക്കരുടെ സഹോദരി കെ. പത്മാവതിയമ്മയാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കുട്ടനാട്,
മങ്കൊമ്പ്.

എ. ശ്രീധരൻ നായർ,
തഹശീൽദാർ.

## Chengannur Taluk

പരസ്യം

നമ്പർ എസ്. ആർ. 8/82. 1982 ഫെബ്രുവരി 26.

ചെങ്ങന്നൂർ താലൂക്കിൽ മെഴുവേലി വില്ലേജിൽ [illegible]മൺതറം മുറിയിൽ പൂവൻമല പുത്തൻവീട്ടിൽ തങ്കമ്മമാത്യു തന്റെ ഭർത്താവായിരുന്ന പി. റ്റി. മത്തായി 22-11-1980-ൽ മരിച്ചുപോയി എന്നും ടിയാന്റെ പേരിലുള്ള റൈസ്മില്ല് തങ്കമ്മമാത്യുവിന്റെ പേരിലേക്ക് മാറ്റുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ചിരുന്ന അപേക്ഷയിന്മേൽ മെഴുവേലി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിച്ച റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേരു പറയുന്നവർ ഉള്ളതായി കാണുന്നു.

| ക്രമനമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | തങ്കമ്മ മാത്യു | ഭാര്യ | 62 |
| 2 | തോമസ് മാത്യു | മകൻ | 41 |
| 3 | വർഗ്ഗീസ് മാത്യു | ,, | 38 |
| 4 | ജെനൻ മാത്യു | ,, | 28 |
| 5 | മറിയാമ്മ ജെനൻ | മാതാവ് | 84 |

ഇവരിൽ 2 മുതൽ 5 വരെ പേരുകാർ പരേതന്റെ പേരിലുള്ള റൈസ്മില്ല് 1-ാം പേരുകാരിയും അപേക്ഷകയുമായ ശ്രീമതി തങ്കമ്മമാത്യുവിന്റെ പേരിലേക്ക് മാറ്റുന്നതിന് സമ്മതിച്ചു മൊഴി കൊടുത്തിട്ടുള്ളതാണ്. ആകയാൽ റൈസ്മില്ലിന്റെ അവകാശി ശ്രീമതി തങ്കമ്മമാത്യു ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് പരസ്യ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
ചെങ്ങന്നൂർ. തഹസിൽദാർ.

## Thiruvalla Taluk

പരസ്യം

സി8-2022/82. 1982 ഫെബ്രുവരി 26.

തിരുവല്ലാ താലൂക്കിൽ പെരിങ്ങര വില്ലേജിൽ കാരക്കൽ മുറിയിൽ ആമല്ലൂരായ പറമ്പത്തു പറമ്പിൽ വീട്ടിൽ ശ്രീ. പി. വി. തോമസ് മിലിട്ടറി സർവ്വീസിൽ നിന്നും പെൻഷൻപറ്റി പെൻഷൻ വാങ്ങിവരവെ 3-2-1982-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ പെൻഷൻ കുടിശിഖയിനത്തിൽ ഗവൺമെന്റിൽനിന്നും കിട്ടാനുള്ള 1000 രൂപയോളംവരുന്ന തുക കൈപ്പറ്റുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി സാലി തോമസ് സമർപ്പിച്ച അപേക്ഷ മുറപ്രകാരം പെരിങ്ങര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. പി. വി. തോമസ് 3-2-1982-ൽ നിര്യാതനായി എന്നും പരേതന്റെ അവകാശികളായി

| ക്രമനമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ശ്രീമതി സാലിതോമസ് | ഭാര്യ | 30 |
| 2 | ഷീബ തോമസ് | മകൾ | 7 |
| 3 | ശ്രീ. ഷിബുതോമസ് | മകൻ | 9 |
| 4 | ,, തോമസ് വറുഗീസ് | പിതാവ് | 68 |
| 5 | ശ്രീമതി മറിയാമ്മ വറുഗീസ് | മാതാവ് | 57 |

എന്നിവർ മാത്രമുള്ളതായും ഇവരിൽ രണ്ടും മൂന്നും കക്ഷികൾ മൈനറുകളും ഒന്നാംകക്ഷിയുടെ പൂർണ്ണ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. നാലും അഞ്ചും കക്ഷികൾ ഗവൺമെന്റിൽനിന്നും കിട്ടാനുള്ള ടി തുക അപേക്ഷകക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുണ്ട്. ആകയാൽ പരേതന്റെ പേരിൽ പെൻഷൻ കുടിശിക ഇനങ്ങളിൽ കിട്ടാനുള്ള ടി തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി സാലിതോമസ് ആണെന്ന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആ വിവരം ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കു ശേഷവും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, പി. വി. നാരായണപിള്ള,
തിരുവല്ലാ. തഹസിൽദാർ.

## Mavelikara Taluk

പരസ്യം

No. HC. 126/82/C4.

മാവേലിക്കര താലൂക്കിൽ തെക്കേക്കര വില്ലേജിൽ ചെറുകുന്നം മുറിയിൽ പ്ലാംപുട്ടിൽ പുത്തൻ വീട്ടിൽ പി. വി. ഈശോ 31-12-1980-ൽ മരിച്ചുപോയെന്നും ടിയാന് കേരളാ റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ ഡ്രൈവറായി ജോലി നോക്കിയതിന്റെ ആനുകൂല്യമായി കിട്ടുവാനുള്ള ഉദ്ദേശം രണ്ടായിരത്തിഅഞ്ഞൂറു രൂപയ്ക്കു താഴെ വരുന്ന തുക കൈപ്പറ്റുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് പറഞ്ഞ് പരേതന്റെ ഭാര്യ ശ്രീമതി മറിയാമ്മ ഈശോ സമർപ്പിച്ചിരുന്ന അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ പരേതന് അവകാശികളായി ഭാര്യ മറിയാമ്മ ഈശോയും മക്കൾ 26 വയസ്സുള്ള അന്നമ്മ ഈശോയു, 23 വയസ്സുള്ള പി. ഈ. രമണിയും, 21 വയസ്സുള്ള ജോൺ പി. ഈശോയും 19 വയസ്സുള്ള പി. ഈ. എലിസബത്തും 17 വയസ്സുള്ള സണ്ണി വർഗ്ഗീസും ആണെന്ന് അറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മേജർ മക്കളിൽ ശ്രീമതി അന്നമ്മ ഈശോ വിവാഹിതയായി വേറെ താമസിക്കുന്നതിനാലും മറ്റുള്ള മക്കൾ തങ്ങളുടെ അവകാശം കൂടി മാതാവ് വാങ്ങുന്നതിന് സമ്മതിച്ച് എഴുതി തന്നിരിക്കുന്നതിനാലും മൈനർ മകൻ അപേക്ഷകയുടെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നതിനാലും ടി തുക വാങ്ങുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യയും അപേക്ഷകയുമായ മറിയാമ്മ ഈശോയാണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ ബോധിപ്പിക്കണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

മാവേലിക്കര. പി. എൻ. പ്രഭാകരൻ പിള്ള,
തഹസിൽദാർ.

# KOTTAYAM DISTRICT

## Vaikom Taluk

വൈക്കം താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം.

(1)

A6-1435/82. 1982 മാർച്ച് 1.

വൈക്കം താലൂക്ക് വടയാർ വില്ലേജ് പൊതി കരയിൽ വയനപ്പാലയിൽ ശ്രീ. ആന്റണി [illegible] 21-1-1982-ൽ മരിച്ചുപോയി എന്നും പരേതൻ കടുത്തുരുത്തി സ്റ്റേറ്റു ബാങ്കിൽ B. 1439-ാം നമ്പർ അക്കൗണ്ടിൽ നിക്ഷേപിച്ചിട്ടുള്ള 1265 രൂപ തിരിച്ചെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് പരേതന്റെ മകൻ ആന്റണി ബോധിപ്പിച്ച

